2008
സെപ്റ്റംബർ
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

MALANKARASABHA

Rs. 10





കബർമുറി



പള്ളിമേട



വി. മദ്ബഹായിലെ ചുവർചിത്രങ്ങൾ

ചേപ്പാട് മാർ ദീവന്നാസ്യോസ് കബറടങ്ങിയിരിക്കുന്ന മലങ്കരസഭയുടെ പ്രഖ്യാപിത തീർത്ഥാടന കേന്ദ്രം

## ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളി

# റവ. ഫാ. മാത്യു സഖറിയായ്ക്കും
# ശ്രീമതി അന്നമ്മ സഖറിയായ്ക്കും
# രാജ്യാന്തര ബഹുമതി



ക്രൈസ്തവ സഭാ വിഭാഗങ്ങളിൽ പുരാതനവും A.D.1048-ൽ സ്ഥാപിതവുമായ 'ദ് സോവേർജിയൻ ഓർഡർ ഓഫ് സെന്റ് ജോൺ ഓഫ് ജെറുശലേം നൈറ്റ്സ് ആന്റ് ഡേംസ് ഓഫ് മാൾട്ട' യുടെ 'നൈറ്റ്സ് ഓഫ് ജസ്റ്റീസ്' പദവി ഫാ. മാത്യു സഖറിയായ്ക്കു ലഭിച്ചു. ഫാ. മാത്യു സഖറിയായുടെ ഭാര്യ അമ്മിണി സഖറിയായ്ക്ക് ' ഡേംസ് ഓഫ് ജസ്റ്റീസ് പദവിയും ലഭിച്ചു. പ്രസ്ഥാനത്തിന്റെ അമേരിക്കയിലെ ഡൻവറിൽ നടന്ന 960-ാം വാർഷിക സമ്മേളനത്തിൽ വച്ച് ജൂൺ 21-ന് ബഹുമതി ഇരുവർക്കും സമ്മാനിച്ചു.'

ഇദ്ദേഹം കല്ലിശ്ശേരി മാങ്കൂട്ടത്തിൽ പരേതനായ ശ്രീ. വർഗീസ് മാത്യുവിന്റേയും പരേതയായ ശ്രീമതി മറിയാമ്മ മാത്യുവിന്റേയും മകനാണ്. 1961-ൽ വൈദികനായി അഭിഷിക്തനായി. തുടർന്ന് ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ സേവനം അനുഷ്ഠിക്കുകയും 1973 മുതൽ കൊളറാഡോ കേന്ദ്രമാക്കിയും പ്രവർത്തിച്ചു വരുന്നു. അദ്ദേഹത്തിന്റെ അശ്രാന്ത പരിശ്രമത്തിന്റെ ഫലമായി ഓർത്തഡോക്സ് സഭയ്ക്കായി കൊളറാഡോയിൽ ഒരു ദേവാലയം നിർമ്മിക്കുവാൻ സാധിച്ചു എന്നത് പ്രത്യേകം പ്രസ്താവ്യയോഗ്യമാണ്. ദേവാലയ കൂദാശയെ തുടർന്ന് 72-ാം വയസ്സിൽ ഇടവക ഭരണത്തിൽ നിന്നും പിൻവാങ്ങി കുടുംബത്തോടൊപ്പം വിശ്രമ ജീവിതം നയിച്ചു വരുന്നു.

*Inserted by:-*

Mankoottathil Geevarghese Memorial Trust, Kallissery, Chengannur

E-Mail : nightingale_india@yahoo.com

ലക്കം 9,
പുസ്തകം 64
സെപ്റ്റംബർ 2008



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



### വരിസംഖ്യ

| | |
|---|---|
| ***ഇന്ത്യയിൽ*** | |
| *ഒറ്റപ്രതി* | : 10 രൂപ |
| *ഒരു വർഷം* | : 100 രൂപ |
| *5 വർഷം* | : 500 രൂപ |
| *12 വർഷം (ആജീവനാന്തം)* | : 1000 രൂപ |
| ***വിദേശത്തേക്ക്*** | |
| *ഒരു വർഷം* | : 1000 രൂപ |




## ഉൾത്താളുകൾ

CONTENTS



*സ്ഥിരം പംക്തികൾ*



# പൊന്നോണ പൂവിളികൾ

## പുതിയ ആകാശത്തിനും പുതിയ ഭൂമിക്കുമായി...

കർക്കിടക മാസത്തിന്റെ സ്നാനവിശുദ്ധിയോടെ പുതുവർഷ പുലരികളിലേക്ക് നാം പദമൂന്നി കഴിഞ്ഞിരിക്കുന്നു. സമത്വ സ്വപ്നങ്ങളുടെ വസന്തത്തെ ഓർമ്മിപ്പിക്കുന്ന പൊന്നോണനാളുകളും നമ്മുടെ ജീവിതവൃത്തത്തെ സമീപിച്ചിരിക്കുന്നു. ഐതിഹങ്ങളുടെയും പഴംപുരാണങ്ങളുടെയും ചിന്തകൾക്കപ്പുറത്ത് ഓണാഘോഷത്തെ ദാർശനികമായ് വീക്ഷിക്കുമ്പോൾ പൊന്നോണ നാളുകൾ നിരവധി നേർപാഠങ്ങൾ നമുക്ക് സമ്മാനിക്കുന്നുണ്ട്. കാലത്തിന്റെ മാറ്റങ്ങൾ അനുസരിച്ച് എവിടെയൊക്കെയോ വേണ്ടതും വേണ്ടാത്തതുമായ മൂല്യങ്ങൾ കടലെടുക്കുമ്പോൾ ഓണാഘോഷത്തിന്റെ സന്ദേശങ്ങൾ നഷ്ടമാകാതിരിക്കാൻ സമകാലിക മലയാളത്തിന്റെ നാൾവഴികൾ ഓമ്മിക്കുകയാണിവിടെ:

i) നമ്മുടെ ആഘോഷങ്ങൾ പരസ്പര ബന്ധങ്ങളുടെ ഊഷ്മളതയ്ക്കും പരിപോഷണത്തിനും ഉതകുന്നില്ല എന്നത് സങ്കടകരമായ യാഥാർത്ഥ്യമാണ്. ഉത്സവ മുഹൂർത്തങ്ങൾ ലാഭക്കൊയ്ത്തിന്റെ വ്യാപാരപാടങ്ങളായി പരിണമിക്കുന്നതുകൊണ്ട് സദാചാര മൂല്യങ്ങൾ പാടേ തകർന്നടിയുന്നു. സ്വന്ത നില നിൽപ്പിനും വളർച്ചയ്ക്കും തടസ്സമാകുന്നതെന്തും (സ്വന്തമക്കളാണെങ്കിൽ പോലും) ക്രൂരമായി ഇല്ലായ്മ ചെയ്യുവാൻ മടിക്കാത്ത വികല ജീവിത മാതൃകകളുടെ നാടായി കേരളം അധഃപതിച്ചിരിക്കുന്നു. "ജീവിക്കുക ജീവിക്കുവാൻ അനുവദിക്കുക" എന്ന മുദ്രാവാക്യം പഴമൊഴി മാത്രമായി മാറുകയാണ്. നല്ല നാളയെക്കുറിച്ചുള്ള സ്വപ്നം കാത്തുവെക്കുവാനും, ജീവിതത്തിൽ ശാന്തിയും സ്നേഹവും മാത്രം സൂക്ഷിക്കുവാനും ആഗ്രഹിക്കുന്ന പാവപ്പെട്ട കേരള ജനതയുടെ വികാരങ്ങളെ മാനിക്കുവാൻ കഴിയുന്നില്ലെങ്കിൽ നമ്മുടെ ഈ ഓണാഘോഷ പെരുമയ്ക്ക് എന്താണ് പ്രസക്തി?

**തേജോവധം കൊലപാതകത്തേക്കാൾ ക്രൂരമാണെന്ന സത്യം പലരും മറന്നു പോയിരിക്കുന്നു.**

ii) നുണക്കഥകൾ സൃഷ്ടിച്ച് മറ്റൊരാളെ അവഹേളിക്കുന്നതും തേജോവധത്തിലൂടെ മറ്റൊരാളുടെ വഴികൾക്ക് തടസ്സമുണ്ടാക്കുന്നതും കേരളത്തിൽ പതിവായിരിക്കുന്നു. തേജോവധം കൊലപാതകത്തേക്കാൾ ക്രൂരമാണെന്ന സത്യം പലരും മറന്നു പോയിരിക്കുന്നു. മറ്റുള്ളവരിൽ നിന്നു തേജോവധവും അവഹേളനവും ഏറ്റുവാങ്ങി, കഷ്ടതയും കുരിശുമരണവും അനുഭവിച്ച്, ഉത്ഥാനം ചെയ്ത ക്രിസ്തുവിന്റെ അനുകാരികളും സ്ലീബായുടെ മുദ്രയുള്ളവരുമായ ക്രിസ്ത്യാനികൾ തേജോവധമെന്ന ക്രൂരതയുടെ അനുഷ്ഠാനങ്ങളിൽ പ്രഥമ സ്ഥാനത്താണെന്നത് സങ്കടകരം! ക്രൈസ്തവ ചിന്തയിൽ തേജോവധധാരി ആകൽക്കറുസാ ആണ്. ആകൽക്കറുസാ ഏഷണി ഭക്ഷിക്കുന്ന സാത്താനാണ്. പൊളിവചനവും ചതിവുമില്ലാതിരുന്ന പഴയ കേരളത്തെ അനുസ്മരിക്കുന്ന പൊന്നോണ നാളുകളിൽ തേജോവധ ധാരികളുടെ കണ്ണുതുറക്കുമോ?

iii) ഹർത്താലും ബന്ദും കേരളത്തിന്റെ അലങ്കാര പദങ്ങളായിരിക്കുന്നു. ജനതയുടെ അവകാശസംരക്ഷണം എന്ന വിധം പൊതു ജീവിതത്തെ ദുരിതപൂർണ്ണമാ

ക്കുന്ന ഹർത്താലുകൾ അവസാനിപ്പിച്ചേ മതിയാക്കുകയുള്ളു. ഓമന പുത്രന്റെ മൃത ശരീരത്തിന്റെ അടുത്തെത്താൻ തടസ്സം നേരിട്ട അമ്മയുടെ മനസംഘർഷവും വിവാഹ ജീവിതത്തിന്റെ ഒരുക്കത്തിനായി യാത്ര തിരിച്ച് വഴിയിൽ കുടുങ്ങിപ്പോയ യുവാവിന്റെ വികാരവും. രോഗിയായ കുഞ്ഞിനെ മാറോട് ചേർത്ത് ഒരു ഭ്രാന്തിയെപ്പോലെ ആശുപത്രിയിലേക്കോടിയ അമ്മയുടെ ചിത്രവുമൊക്കെ എത്ര ഹർത്താലനുകൂലികളുടെ കണ്ണുതുറപ്പിച്ചു? ഭരണരീതികളിലെ പാളിച്ചകളോട് ജനാധിപത്യ രീതിയിൽ വിയോജിപ്പ് അറിയിക്കുവാനും പ്രതിഷേധിക്കുവാനും മാർഗ്ഗങ്ങൾ ഇല്ലന്നാണോ ഇത്തരം സംഭവങ്ങൾ സൂചിപ്പിക്കുന്നത്? പണിമുടക്ക് ആഹ്വാനം ചെയ്ത് സർക്കാരിന്റെ സംരക്ഷണത്തോടെ നടപ്പിലാക്കി സമൂഹത്തെ ദ്രോഹിക്കുന്ന ഭരണകർത്താക്കളാണ് അഹിംസയുടെ പാഠങ്ങൾ ആദ്യം അഭ്യസിക്കേണ്ടത്.

iv) വിപ്ലവ പാർട്ടിയുടെ വിദ്യാർത്ഥി സംഘടനാ നേതാക്കൾ മഹാത്മാഗാന്ധി സർവ്വകലാശാലയുടെ വൈസ്ചാൻസലറെ അക്രമിച്ചതും മലപ്പുറത്ത് ക്ലസ്റ്റർ യോഗത്തിൽ സംബന്ധിച്ച് അദ്ധ്യാപകനെ വിദ്യാർത്ഥി രാഷ്ട്രീയത്തിന്റെ ബലിക്കല്ലുകളിൽ വധിച്ചതും കേരള ജനത മറന്നിട്ടില്ല. വൈസ് ചാൻസലറുടെ മുറിയിൽ ഇടയ്ക്കിടെ വന്ന് ബഹളം വച്ചു പോകുന്ന ആത്മാവില്ലാത്ത ആൾക്കൂട്ടത്തിൽ ഒരു വിദ്യാർത്ഥിയുടെ മുഖമെങ്കിലും കാണുന്നതിനായ് തിരഞ്ഞ വന്ദ്യ ഗുരുവായ അവരുടെ മാനസ്സികാവസ്ഥ മനസ്സിലാക്കുവാൻ രാഷ്ട്രീയ നേതാക്കൾക്കു കഴിഞ്ഞോ? സഭാ സ്നേഹവും ഭക്തിയും നടിച്ച് ഏതു വിധേയനെയും വ്യവസ്ഥാപിത മാർഗ്ഗത്തെ തകർക്കുവാൻ ശ്രമിക്കുന്നവരുടെ പ്രതിഷേധങ്ങളിൽ ഒരു വിശ്വാസിയുടെ മുഖമെങ്കിലും കാണാൻ കഴിയുന്നില്ലെന്നതും ചിന്തനീയമാണ്.

പ്രകൃതിക്കും സമസ്ത ജീവജാലങ്ങൾക്കും സ്നേഹവും കാരുണ്യവും പകർന്നു നൽകുന്ന നിമിഷങ്ങളായി ഓണത്തിന്റെ ദിനങ്ങളെ സ്വീകരിക്കണം. അദ്ധ്വാനത്തിന്റെ കൊടുംവേനലിൽ നമ്മുടെ നെറ്റിയിലെ വിയർപ്പും കണ്ണീരും ഭൂമിക്ക് നിവേദ്യമായ് അർപ്പിക്കുമ്പോൾ ഭൂമിമാതാവ് നമുക്ക് സമൃദ്ധിയുടെ ഓണക്കൈനീട്ടം തിരികെ നൽകും. ദുരിതങ്ങളുടെ മരുഭൂമിയായ നമ്മുടെ നാടിന്റെ ഓണാഘോഷ സ്വപ്നങ്ങൾ നഷ്ടസ്വർഗ്ഗത്തെപ്പറ്റി നമുക്ക് നൽകുന്ന ഓർമ്മ സാന്ത്വനത്തിന്റെ ആശ്വാസതീരങ്ങളിലേക്ക് നമ്മെ നയിക്കണം. ക്രൈസ്തവരുടെ ദൈവരാജ്യബോധങ്ങളുടെ വിചാരഭൂമികയായി ദർശനവും പ്രാർത്ഥനയും സ്വപ്നവും രൂപപ്പെടുമ്പോൾ ജാതിഭേദങ്ങൾക്കപ്പുറം മാനവസ്നേഹത്തിന്റെ മഹത്വം ഉയർത്തിപ്പിടിക്കുവാൻ നമുക്കു സാധിക്കും. അത്തരമൊരു പുതിയ അവകാശത്തിനും പുതിയ ഭൂമിക്കുമായി ഓണത്തിന്റെ ഈ പൂവിളികളെ നമുക്ക് നെഞ്ചേറ്റുവാനാകട്ടെ.

"നാമെല്ലാം ഒരേ ദർശനത്തെ സ്നേഹിക്കുന്ന, ഒരേ കിനാവുകൾ കാണുന്ന, ഒരേ പ്രാർത്ഥനകൾ ഉള്ളിൽ സൂക്ഷിക്കുന്ന നാളുകൾ എന്നാണ്?" – ഗുരു നിത്യചൈതന്യ.

– പണിക്കരച്ചൻ ■

മലങ്കരസഭ മാസിക

**വരിസംഖ്യ**

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 4 വർഷം | : 400 രൂപ |
| 12 വർഷം | : 1000 രൂപ. |
| (ആയുഷ്ക്കാലം) | |
| ***വിദേശത്തേക്ക്*** | |
| ഒരു വർഷം | : 1000 രൂപ |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Back Page (Colour) | : 10000 |
| Front Inside (Colour) | : 8000 |
| Back Inside (Colour) | : 7000 |
| Full page (B & W) | : 3000 |
| Half page (B & W) | : 1750 |
| Quarter page (B & W) | : 1250 |
| Minimum (B & W) | : 750 |
| Favours Block (Colour) | : 500 |
| Favours Block (B & W) (Stamp Size) | : 300 |

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

പൊന്നിൻ ചിങ്ങമാസത്തിലെ പൊന്നോണ നാളുകളുടെ മധുരാനുഭവങ്ങളിലൂടെ മുന്നോട്ടു പോകുവാൻ സർവ്വശക്തൻ നമ്മെ വീണ്ടും അനുവദിച്ചിരിക്കുകയാണ്. കളവും ചതിയും വഞ്ചനയും ഇല്ലാത്ത ഒരു ഭൂതകാലത്തെ അനുസ്മരിക്കുവാൻ നമുക്ക് ലഭിച്ചിരിക്കുന്ന അവസരം അങ്ങനെയൊരു ഭൂതകാലത്തെ നമ്മുടെ വർത്തമാനകാല ജീവിതത്തിൽ സമന്വയിപ്പക്കുവാൻ വേണ്ടിയാണെന്നോർക്കുക. നമുക്കതിനു സാധ്യമാകുന്നില്ലെങ്കിൽ ആഘോഷങ്ങൾക്കർത്ഥമില്ലാതാകും. ഓണക്കളിയും ഓണക്കാഴ്ചകളും ഓണക്കോടിയും ഓണപ്പൂവും ഓണപ്പത്തുമൊക്കെ നമ്മെ ആഹ്ലാദിപ്പിക്കുന്നവയാണെങ്കിലും സമകാലിക ലോകം ദുരന്തക്കാഴ്ചകളുമായാണ് നമ്മുടെ മുമ്പാകെ ദിനംപ്രതി പ്രത്യക്ഷപ്പെടുന്നതെന്ന പരമാർത്ഥം നമ്മെ വേദനിപ്പിക്കുന്നു.

മഹാബലി ചക്രവർത്തി തന്റെ ത്രൈലോക്യ സാമ്രാജ്യം സത്യത്തിനു വേണ്ടി പരിത്യജിച്ചതിന്റെ സ്മാരകമാണ് ഓണം. ശുഭസൂചകമായ ഈ ഐതിഹമനുസരിച്ച് മഹാബലി കേരളം സന്ദർശിക്കുന്ന ചിങ്ങമാസത്തിലെ തിരുവോണദിനം മലയാളികൾക്ക് ആനന്ദകരമാണ്. സമത്വസുന്ദരവും നീതിയുടെ ഫലം പുറപ്പെടുവിക്കുന്നതും തേനും പാലുമൊക്കെ ഒഴുകുന്നതുമായ ഒരു സാമൂഹ്യ വ്യവസ്ഥിതിക്കു വേണ്ടിയുള്ള മനുഷ്യദാഹത്തിന്റെ ബഹിർസ്ഫുരണമായി ഈ ആഘോഷത്തെ നമുക്ക് നോക്കിക്കാണാം.

ക്രൈസ്തവർ എന്ന നിലയിൽ സർവ്വ ലോകത്തിന്റെയും രക്ഷയ്ക്കു വേണ്ടി പരമയാഗമായ 'മഹാബലി'യാകുന്ന ക്രിസ്തുവിന്റെ അനുയായികളായ നമുക്ക് ഓണാഘോഷം കർത്താവിന്റെ രക്ഷാരഹസ്യത്തിൽ പങ്കാളികളാകാനുള്ള വിളികൂടിയാണ്. സെപ്റ്റംബർ 14-ാം തീയതി നമ്മുടെ കർത്താവിന്റെ രക്ഷാകര സ്ലീബ കണ്ടെടുത്തതിന്റെ സ്മരണ പുതുക്കുമ്പോൾ എന്നും ജീവിക്കുകയും എപ്പോഴും നമ്മെ പരിപാലിക്കുകയും ചെയ്യുന്ന കർത്താവിന്റെ സാന്നിദ്ധ്യം കൂടുതൽ അനുഭവിക്കുവാൻ കാരണമാകും. ദൈവത്തിന്റെ അനന്തമായ സ്നേഹവും കൃപയും ആസ്വദിച്ചുകൊണ്ട് കർത്താവിന്റെ കഷ്ടാനുഭവത്തിലും മരണത്തിലും ഉയിർപ്പിലും പങ്കാളികളാവുക എന്ന പരമവിളിയുടെ പ്രായോഗികതയാണിവിടെ ദൃശ്യമാക്കുന്നത്. കേരളത്തിലെ ദേശീയോത്സവമായ ഓണവും പ. സ്ലീബാപ്പെരുന്നാളും നാം ആഘോഷിക്കുമ്പോൾ 'മഹാബലി'യായ ക്രിസ്തുവിന്റെ ത്യാഗത്തിന്റെയും സ്നേഹത്തിൻരെയും മഹത്വീകരണത്തിന്റെയും ദൃശ്യ അടയാളമായി മാറിയ കുരിശ് നമ്മുടെ മഹത്വീകരണത്തിന്റെ മാധ്യമം ആകണം.

വീണ്ടും വാത്സല്യമക്കളേ,

ക്രൈസ്തവസഭ ആകമാനം വലിയ പ്രതിസന്ധി നേരിടുന്ന ഒരു കാലഘട്ടമാണിത്. ഒറീസയിലെ ക്രൂരമായ കുറ്റകൃത്യങ്ങൾ മൂലം വധിക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്യുന്ന ക്രൈസ്തവ സമൂഹം പുരാതന ക്രൈസ്തവ സഭയുടെ പ്രതിസന്ധി ഘട്ടത്തെ അനുസ്മരിപ്പിക്കുന്നു. ക്രിസ്ത്യാനികൾ എന്ന നിലയിൽ നമുക്ക് ലഭിക്കുന്ന വേദനങ്ങളും പീഡനങ്ങളും നമ്മുടെ മഹത്വീകരണ മാർഗ്ഗങ്ങളാകണം. ഒറീസയിൽ അകാരണമായി കൊല്ലപ്പെടുകയും ഉപദ്രവിക്കപ്പെടുകയും ചെയ്യുന്ന നമ്മുടെ എല്ലാ സഹോദരങ്ങളെയും ആത്മധൈര്യത്തിനും ശാന്തിക്കും വേണ്ടി നമുക്ക് ദൈവസന്നിധിയിൽ സമർപ്പിക്കാം. "ചെറിയ ആട്ടിൻ കൂട്ടമേ ഭയപ്പെടരുത്.... നിങ്ങളുടെ പിതാവ് രാജ്യം നിങ്ങൾക്കു തരുവാൻ പ്രസാദിച്ചിരിക്കുന്നു" (ലൂക്കോസ് 12:13) എന്ന ദൈവ വചനത്തിൽ പ്രത്യാശ വയ്ക്കുക. നമ്മെയും മറ്റു നിരപരാധികളെയും ഉപദ്രവിക്കുന്നവർക്കുവേണ്ടി നമുക്ക് പ്രാർത്ഥിക്കാം.

ദൈവം എവരെയും അനുഗ്രഹിക്കട്ടെ!.

സജി കെ. വി., സുൽത്താൻ ബത്തേരി

# ഒറീസ : അശാന്തിയുടെ ഭൂമിക

നക്സലൈറ്റുകൾ വി.എച്ച്.പി. നേതാവ് സ്വാമി ലക്ഷ്മണാനന്ദനെ വധിച്ച ദൗർഭാഗ്യകരമായ സംഭവത്തെ ഇന്ധനമാക്കി, വോട്ടുരാഷ്ട്രീയത്തിന്റെ രഥം തെളിയിക്കുവാനുള്ള വർഗ്ഗീയവാദികളുടെ ആസൂത്രിത നീക്കമാണ് ഒറീസയിൽ അരങ്ങേറിയ അക്രമങ്ങൾക്കും കൊലപാതകങ്ങൾക്കും അടിസ്ഥാന ഹേതു.

നിണപുഴയൊഴുക്കി മതധ്രുവികരണം നടത്തുന്ന അശാന്തഭൂമികയായി ഒറീസ എന്ന ക്ഷേത്രസംസ്കൃതിയുടെ നാട് മാറി കഴിഞ്ഞിരിക്കുന്നു. വി.എച്ച്.പി. നേതാവായ സ്വാമി ലക്ഷ്മണാനന്ദയുടെയും, നാല് അനുയായികളുടെയും കൊലപാതകത്തെ തുടർന്നാണ് ക്രൈസ്തവർക്കെതിരായ അക്രമ താണ്ഡവങ്ങളിലേക്ക് ഒറീസ വഴുതിവീഴുന്നത്. മാവോയിസ്റ്റ് തീവ്രവാദികളാണ് കൊലപാതകത്തിന് പിന്നിലെന്ന് ഒറീസയിലെ ആഭ്യന്തര സെക്രട്ടറി പി. കെ. മിശ്ര വ്യക്തമാക്കിയിട്ടും ക്രൈസ്തവർക്കെതിരായി ജനവികാരമിളക്കിവിടുവാൻ ശ്രമിക്കുന്ന കാഴ്ചയാണ് അവിടെ അരങ്ങേറിയിട്ടുള്ളത്. മനുഷ്യത്വത്തിന്റെ ശത്രുപക്ഷത്ത് അട്ടഹാസത്തോടെ നടമാടി. ലോകത്തെ നടുക്കുംവിധം മതതീവ്രവാദം, ഭാരതാംബയെ വിരിഞ്ഞ് മുറുക്കാൻ ശ്രമിക്കുന്നതാണ് ഒറീസയിലെ നിർണ്ണായകമായ കാലസന്ധി നമ്മെ ഓർമ്മിപ്പിക്കുന്നത്. മലങ്കര സഭയുടെ മിഷൻ കേന്ദ്രമായ കലഹണ്ടി ഡവലപ്മെന്റ് പ്രോജക്ടും അക്രമികൾക്കിരയായ സ്ഥാപനങ്ങളിൽ പെടുന്നു.

മതപരിവർത്തന ലക്ഷ്യങ്ങളൊന്നുമില്ലാതെ പ്രവർത്തിക്കുന്ന മലങ്കരസഭയുടെ കലഹണ്ടിയിലെ മിഷൻ പ്രവർത്തന കേന്ദ്രങ്ങൾ ആക്രമിക്കപ്പെടുകയും ചുമതല വഹിക്കുന്ന ഫാ. തോമസ് കുട്ടിയെയും മറ്റ് പ്രവർത്തകരെയും ക്രൂരമായി ഉപദ്രവിക്കുകയും ചെയ്തു. ബോർഡിന്റെ നേതൃത്വത്തിൽ മൂന്ന് ബാലഗ്രാമുകൾ ഇവിടെ പ്രവർത്തിക്കുന്നു. അട്ടാംഗുഡയിൽ വാർഡനായിരിക്കുന്ന ലംബോധർ, പ്ലസ്ടു വിദ്യാർത്ഥിയായ കബിൽ മുതലായവർ അക്രമിക്കപ്പെട്ടവരിൽ ഉൾപ്പെടുന്നു. ഫാസിസത്തിന്റെ വേദഗ്രന്ഥങ്ങൾ സംഹാരപ്രമാണത്തിന്റെ ഭാഷാന്തരങ്ങളാണ് എന്ന് ഒറീസയിലെ സംഭവവികാസങ്ങൾ ഓർമ്മിപ്പിക്കുന്നു. അതുകൊണ്ട് തന്നെ സേവന നിരതരായ വൈദികരും കന്യാസ്ത്രീകളും ഉൾപ്പെടെയുള്ള മിഷനറിമാരെയും മറ്റ് ക്രൈസ്തവരെയും അമർച്ച ചെയ്യാനുള്ള നീക്കത്തെ ഭാരതത്തിലെ മതേതര സമൂഹം ഭയപാടോടുകൂടിയാണ് വീക്ഷിക്കുന്നത്. ക്ഷേത്ര സംസ്കാരത്തിന്റെ കളിത്തൊട്ടിലായ ഒറീസയിൽ സഹിഷ്ണുതയുടെ, സനാധന ധർമ്മത്തിന്റെ പാഠങ്ങൾ എങ്ങനെ കൈമോശം വന്നുവെന്ന് നാം പരിശോധിക്കേണ്ടി വരുന്നു.

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലും അവികസിതാവസ്ഥ

യുടെ ചതുപ്പിൽ പുതഞ്ഞ് പോയ ഒരു ദേശമാണ് ഒറീസ. ഈ സംസ്ഥാനത്തിന്റെ ചില ഉൾപ്രദേശങ്ങൾ ശിലായുഗ ജീവിതം ഓർമ്മിപ്പിക്കുന്നു. ഇത്തരം ഒരു ദേശത്തിന്റെ അജ്ഞനാന്ധതയെയും അവികസിതാവസ്ഥയെയും ഒരുപോലെ ഉച്ചാടനം ചെയ്യുകയായിരുന്നു ക്രൈസ്തവ സ്ഥാപനങ്ങളുടെ ദൗത്യം. ഇവിടെ ആക്രമിക്കപ്പെട്ട ക്രിസ്ത്യാനികളേറെയും ദളിതരായിരുന്നു. പുരാതന കാലം മുതൽ ജാതീയതയുടെ പേരിൽ അവരനുഭവിച്ച യാതനകൾ ക്രിസ്തുമാർഗ്ഗത്തിൽ ചേർന്നിട്ടും അനുഭവിക്കേണ്ടി വരുന്നത് സങ്കടകരം തന്നെ. പകർച്ചവ്യാധികൾ പിടിപെട്ട ഉൾപ്രദേശങ്ങളിൽ രോഗികളെ ശുശ്രൂഷിക്കുവാനും മുറിവേറ്റവരെ മുറികെട്ടുവാനും പോയ ക്രൈസ്തവർ ദേശസ്നേഹം ചോദ്യം ചെയ്യപ്പെടുന്നവരായിരിക്കുന്നു. ഒരു ജനതയുടെ ഉൾധാരകളെ രൂപപ്പെടുത്തുന്ന സംസ്കാരിക സ്വത്വത്തെ നശിപ്പിച്ച് വർഗ്ഗരാഷ്ട്രീയത്തിന്റെ ഇന്ധനമാക്കി തീർക്കുന്ന പാതകമാണ് ഡോ. ഹെഡ്ഗേവാറുടെ പിൻഗാമികളായ ആർ.എസ്.എസ്., വി.എച്ച്.പി. അനുയായികൾ തുടരുന്നത്. വിൽഹം റീഹ് സൂചിപ്പിക്കുന്ന 'ഒരു ആൾക്കൂട്ട വിഭ്രാന്തി' സൃഷ്ടിക്കുന്നതിൽ ഈ തീവ്രഹിന്ദുത്വ അജണ്ടകൾ വിജയിച്ചിരിക്കുന്നു. വരാൻ പോകുന്ന തിരഞ്ഞെടുപ്പിനെ മുൻ നിർത്തി ആസൂത്രണം ചെയ്യപ്പെട്ട ആക്രമണങ്ങളിൽ അയോധ്യയുടെയും ഗോധ്രയുടെയും ഭാവ പകർച്ചകളുണ്ട്. സ്വതന്ത്ര ഭാരത സ്വപ്നങ്ങൾക്കായി ജീവൻ ബലിയർപ്പിച്ച ധീരമഹാൻമാരുടെ ആത്മാവുകളും വിലപിക്കുന്നുണ്ടവണം.

"ഒരു ആൽമരത്തിൽ നിന്ന് നാമെടുത്ത് എല്ലാ ഭക്തിയും വിശ്വാസവും ഒരേ വേദിയിൽ സംഗമിച്ച് അവരുടെ പൊതു താൽപര്യങ്ങളെ സംരക്ഷിച്ച് കൊള്ളണം" എന്ന് Creating-Nationality എന്ന കൃതിയിൽ ഗോൾവാക്കർ കുറിച്ചത് ഭാരത മണ്ണിൽ പിറന്ന്, ഈ ദേശസ്വപ്നങ്ങളെ താലോലിക്കുന്ന ന്യൂനപക്ഷങ്ങളെ മറന്നുകൊണ്ടാണ്. കാരണം തീവ്രഹിന്ദുത്വത്തിന്റെ ആൽമര ചില്ലകൾ സമ്പന്നരും സവർണ്ണരുമായ വിഭാഗത്തെ മാത്രമെ പ്രതിനിധാനം ചെയ്യുന്നുള്ളൂ. അതു കൊണ്ടാണ് നാസി ജർമ്മനിയിലെ ജൂതൻമാരോട് പെരുമാറുമ്പോലെ ക്രിസ്ത്യാനികളോട് പെരുമാറിയാൽ തെറ്റില്ലെന്ന് വി.എച്ച്.പി. നേതാക്കൾ ശഠിക്കാൻ കാരണം. ഇത് വ്യക്തമാക്കുന്നതാണ് വി.എച്ച്.പി. നേതാവായ ശ്രീ. ഉണ്ണികൃഷ്ണൻ ഒറീസ സംഭവത്തെ ന്യായീകരിച്ച് നടത്തിയ പ്രസ്താവന. ഒറീസയിലെ സമൂഹഘടനകളിൽ രൂപപ്പെട്ടിരിക്കുന്ന പ്രധാന അവക്ഷങ്ങൾ താഴെ കുറിക്കുന്നു.

i) മത തീവ്രവാദ രാഷ്ട്രീയം: വധിക്കപ്പെട്ട വി.എച്ച്.പി. നേതാവ് സ്വാമി ലക്ഷ്മണാനന്ദ ക്രൈസ്തവർക്കെതിരെ കടുത്ത നിലപാടുകൾ പ്രചരിപ്പിച്ച വ്യക്തിയാണ്. കൂടാതെ മതപരിവർത്തനങ്ങളെ പ്രതിരോധിക്കുവാനും ഇദ്ദേഹം ചില പ്രവർത്തനങ്ങൾ നടത്തിയിരുന്നു. നക്സലൈറ്റുകൾ അദ്ദേഹത്തെ വധിച്ച ദൗർഭാഗ്യകരമായ സംഭവത്തെ ഇന്ധനമാക്കി, വോട്ടുരാഷ്ട്രീയത്തിന്റെ രഥം തെളിയിക്കുവാനുള്ള വർഗ്ഗീയവാദികളുടെ ആസൂത്രിത നീക്കമാണ് ഒറീസയിൽ അരങ്ങേറിയ അക്രമങ്ങൾക്കും കൊലപാതകങ്ങൾക്കും അടിസ്ഥാന ഹേതു.

ii) മതരഹിത പ്രത്യയശാസ്ത്രങ്ങളുടെ സ്വത്വരാഷ്ട്രീയം:- അവഗണിക്കപ്പെടുന്ന സമൂഹമോ വ്യക്തിയോ നിലനിൽപ്പിനായി നിലവിൽ സാമൂഹ്യ അംഗീകാരമുള്ള ആശയാഭിമുഖ്യങ്ങളോട് ചേർന്ന് നിൽക്കുന്നത് സ്വത്വരാഷ്ട്രീയ (identity Politics) മാണ്. മാവോയിസ്റ്റുകൾക്ക് സമൂഹത്തിൽ സ്വാധീനമില്ലെങ്കിലും സ്വാമി ലക്ഷ്മണാനന്ദയുടെ ക്രൈസ്തവ വിരുദ്ധ നിലപാടിനെ മുതലെടുക്കുവാൻ അദ്ദേഹത്തെ വധിക്കുകയും ക്രിസ്ത്യാനികൾക്കെതിരെ അക്രമം തിരിച്ച് വിടുകയും ചെയ്യുന്ന നടപടി തികച്ചും അവരുടെ സ്വത്വരാഷ്ട്രീയത്തിന്റെ ഭാഗമാണ്. വരുന്ന തിരഞ്ഞെടുപ്പിൽ വോട്ടുബാങ്ക് തത്വശാസ്ത്രങ്ങൾ രൂപീകരിക്കാൻ ഒരു പങ്ക് ഇത്തരം സംഭവങ്ങൾക്ക് സാധിക്കും. ഭാരതത്തിന്റെ അഖണ്ഡതയ്ക്ക് വെല്ലുവിളിയായ ഈ തീവ്രവാദ സംഘടനകളെ നേരിടുവാൻ സർക്കാരിന് സാധിക്കണം.

iii) ജനാധിപത്യത്തിന്റെ തകരുന്ന അടിസ്ഥാനങ്ങൾ: ജനതയാണ് ജനാധിപത്യത്തിന്റെ അടിസ്ഥാന ശില. സമൂഹത്തിൽ പടരുന്ന ദാരിദ്ര്യവും തൊഴിലില്ലായ്മയും ജനതയെ രോഗാതുരമാക്കും. ഇത്തരം ആളുകൾ വർഗ്ഗീയ വാദികളും ഭീകരവാദികളും നൽകുന്ന നാണയത്തുട്ടുകൾക്കുവേണ്ടി ചാവേറുകളായി സ്വയം പ്രതിഷ്ഠിക്കുന്നു. ജനതയുടെ വൈകാരികാഭിനിവേശം മുതലെടുക്കാൻ കാത്തു നിൽക്കുന്ന രാഷ്ട്രീയ മേലാളത്വവും ജനാധിപത്യത്തെ തകർക്കുന്നു. ഒറീസയിലെ മതബോധത്തെയും സംസ്ക്കാരത്തെയും ശക്തിരാഷ്ട്രീയത്തിനായി ഉപയോഗിക്കപ്പെടുന്നു. ഇതിന് ബലിയാടുകളാവുന്നത് നിരപരാധികളായ ജനങ്ങളാണ്.

iv) സർക്കാരിന്റെ ഉത്തരവാദിത്തരാഹിത്യം: ഒറീസയിൽ ക്രൈസ്തവർക്കെതിരെ വ്യാപകമായി നടമാടിയ അക്രമങ്ങൾ സർക്കാർ കണ്ടില്ലെന്ന് നടിക്കുകയായിരിക്കാം. അതല്ലെങ്കിൽ നാലു ദിവസങ്ങൾ തുടർച്ചയായി അരങ്ങേറിയ അക്രമ പ്രവർത്തനങ്ങളെ അവർ കണ്ടില്ലെന്ന് നടിച്ചത് എന്തുകൊണ്ടാണ്? ഭുവനേശ്വറിന് സമീപമുള്ള ദയാ നദി അശോക ചക്രവർത്തിയുടെ അക്രമങ്ങളിൽ ചോരപ്പുഴയായി എന്ന് അവിടുത്തെ ദേശവാസികൾ പറയാറുണ്ട്. അതുപോലെ ഒറീസയിൽ ഭരണരാഷ്ട്രീയത്തിനായി ക്രൈസ്തവരുടെ ചോരപ്പുഴ ഒഴുകുമ്പോൾ സർക്കാർ നിഷ്ക്രിയമായി നിൽക്കുന്നു.

പീഡനങ്ങളിലും ദുരന്തങ്ങളിലും സഭ വളരുകയായിരുന്നുവെന്ന് പൂർവ്വകാല ക്രൈസ്തവ ചരിത്രം പറയുന്നത് നമുക്ക് പ്രത്യാശ പകരുന്നു. പുണ്യസ്മരണാർഹനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി വർഗ്ഗീയതയ്ക്കെതിരായി നിർദ്ദേശിച്ച കാര്യങ്ങൾ ഇന്നും പ്രസക്തമാകുന്നു. i) ഭാരതത്തിലെ ഭൂരിപക്ഷ, ന്യൂനപക്ഷ മതങ്ങളിലെല്ലാം പ്രബുദ്ധവും അഭിജ്ഞനവുമായ മതനേതൃത്വം സൃഷ്ടിക്കപ്പെടണം. നല്ല ദർശനമുള്ള ഹൈന്ദവ മതനേതൃത്വത്തിന് ക്രൈസ്തവർക്കെതിരായ അക്രമണങ്ങളിൽ നിന്ന് അണികളെ പിൻമാറ്റുവാൻ കഴിയമായിരുന്നു. ii) സങ്കുചിതത്വവും മതാത്മകവും വർഗീയവുമായ

ശേഷം 24-ാം പേജിൽ

ലേഖനം

ഫാ. സി. കെ. വറുഗീസ്, കൊച്ചേരിൽ

# ഞാനും നിന്റെ അപ്പനും

ദൈവീക പദ്ധതിയുടെ ലൗകീക പിതാവാണ് വി. യൗസേഫ്.



തോടലുകളുടെ ജാലകങ്ങൾ തുറക്കുന്നത് തീർപ്പുകളുടെ വാതിൽ ഓടാമ്പലെടുക്കുന്നതിനാണ്. ജീർണ്ണിച്ച ചുഴിക്കുറ്റികളുടെ ബലഹീനതകളും അവ വെളിപ്പെടുത്തിയെന്നു വരാം. വാമൊഴിയിലും വരമൊഴിയിലും നമുക്കാവശ്യമായവയെ സാംശീകരിക്കുമ്പോൾ തിരിയുന്ന സത്യങ്ങളെ കണ്ടില്ലെന്നു വരാം. പക്ഷേ ഒരു സത്യമുണ്ട്, വാതായനം തുറക്കുന്നതും അടയ്ക്കുന്നതും ചുഴിക്കുറ്റികളിലൂടെയോ വിജാഗിരികളിലൂടെയോ ആണ്. നിത്യസത്യം ലോകത്തിലവതരിക്കാൻ ദൈവം തിരഞ്ഞെടുത്ത പാത്രത്തിന്റെ കാവൽക്കാരനെ ഒളിഞ്ഞോ തെളിഞ്ഞോ മറക്കുന്നത് കൃതഘ്നതയാണ്. സ്വർഗ്ഗീയ മണൽപ്പരപ്പിന്റെ രാജകീയ പരവതാനിയിൽ വിഹരിക്കുന്ന വിശുദ്ധ മറിയമിനൊപ്പം സ്മരിക്കപ്പെടേണ്ട യൗസേഫ് പിതാവിനെ തമസ്ക്കരിക്കപ്പെട്ടിരിക്കുന്നതെന്ത്?

സ്വർഗ്ഗത്തിന്റെ രഹസ്യം മാലാഖമാരാൽ വെളിപ്പെടുത്തിക്കിട്ടിയ യൗസേഫ് പിതാവിനെക്കുറിച്ച് കന്യകമറിയാം തന്റെ മകൻ യേശുവിനോടു പറയുന്നു "മകനെ, ഞങ്ങളോട് ഇങ്ങനെ ചെയ്തതെന്ത്? നിന്റെ അപ്പനും ഞാനും വ്യസനിച്ചു കൊണ്ട് നിന്നെ തിരഞ്ഞു എന്നു പറഞ്ഞു." ലൂക്കോ. 2:48

ജീവന്റെ അപ്പമായവന് അപ്പം കൊടുത്തവൻ, സ്വർഗ്ഗത്തിൽ പിതാവിന്റെ മടിയിലിരിക്കുന്നവനെ സംരക്ഷിച്ചവൻ, മാലാഖമാരാൽ നയിക്കപ്പെട്ടവൻ-യൗസേഫ് പിതാവ്-വിശു

ദ്ധിയുടെ കേദാരമായിരുന്നു. സുവിശേഷകന്മാർ തനിക്കു ചാർത്തിക്കൊടുത്ത വിശേഷണം നീതിമാൻ എന്നായിരുന്നു. ഭൗതീകമായ എല്ലാ നന്മകളുടെയും, ആത്മീയമായ എല്ലാ ഗുണങ്ങളുടെയും സമന്വയ സമ്മേളനമാണ് നീതിമാൻ. അവിടെ ജീവിത വിശുദ്ധി, വിനയം, വിരക്തി, ധ്യാനാത്മകത, സമർപ്പണം, ദൗത്യബോധം, ത്യാഗസന്നദ്ധത, നൈർമ്മല്യം, ദൈവത്തോടുള്ള വിധേയത്വം എന്നീ സുകൃതങ്ങളുടെ ഏകീഭാവം ഉണ്ടായിരിക്കും. അതുകൊണ്ടാണല്ലോ പിതാവാം ദൈവം തന്റെ പുത്രന്റെ മനുഷ്യാവതാര സംരംഭത്തിൽ അതിന്റെ സംരക്ഷണം വി. യൗസേഫിനെ ഏല്പിച്ചത്. നസ്രേത്തിലെ തിരുകുടുംബത്തിന്റെ നെടുംതൂണായി യൗസേഫ് തെരഞ്ഞെടുക്കപ്പെട്ടത്, സർവ്വശക്തനായ ദൈവത്താലാണ്. ദൈവം തന്റെ സ്വത്തായ പുത്രനെ സംരക്ഷിക്കുവാൻ, അതിന്റെ നാഥനായി യൗസേഫിനെ നിയമിച്ചപ്പോൾ ആ പിതാവിനെ സർവ്വ ആദരവോടെ അനുസ്മരിക്കുക ദൈവീകവും, പരിശുദ്ധവും, ദിവ്യവും, രക്ഷാകരവുമാണ്. ഈ യാഥാർത്ഥ്യം മനസ്സിലാക്കിക്കൊണ്ടാണ് മറിയാം യേശുവിനോടു പറയുന്നത് "ഞാനും നിന്റെ അപ്പനും" എന്ന്. മറിയാമും യൗസേഫും നിനച്ചിരിക്കാതെ സ്വർഗ്ഗീയ പദ്ധതി ആവിഷ്ക്കരിക്കപ്പെട്ടതിന്റെ ഉത്തരവാദിത്വം വന്നുഭവിച്ചതിന്റെ ചുമതലാഭാരം ചുമലിലേന്തിയ യൗസേഫ് വിശുദ്ധനും എന്നും ആദരിക്കപ്പെടേണ്ടവനുമാണ്. വി. മത്തായിയുടെ സുവിശേഷത്തിൽ വംശാവലയിൽ 41-ാം സ്ഥാനത്തു നിൽക്കുന്ന യൗസേഫ് മറ്റാർക്കും ലഭിക്കാത്ത വിളിയും, തിരഞ്ഞെടുപ്പും, പദവിയും, പരിഗണനയും, അംഗീകാരവുംകൊണ്ട് വിശുദ്ധന്മാരുടെ മുൻപന്തിയിൽ പ്രശോഭിക്കുന്നു. സ്വർഗ്ഗം പ്രസാധിച്ച അദ്ധ്യാത്മീകതയുടെ നിറകുടം എന്തേ മറവിയുടെ മാറാല കൊണ്ടു മൂടപ്പെട്ടത്?

വി. മറിയാമിന് ഒരു പ്രാവശ്യം മാലാഖയുടെ ദർശനം ലഭിച്ചുവെങ്കിൽ അവിടെ ഒരു മറുചോദ്യം ഉരുത്തിരിഞ്ഞു: "ഇത് എങ്ങനെ സംഭവിക്കും" "എന്നാൽ യൗസേഫിനാകട്ടെ നാലു പ്രാവശ്യം ദൈവീക ദർശനം ഉണ്ടായിട്ടും (Mt 1:20, 2:13, 2:19, 2:22) ഉരിയാടാത്ത നിശബ്ദത പാലിച്ചു. ആ നിശബ്ദത ശക്തമായ ദൈവനടത്തിപ്പിന്റെ ആഴങ്ങളെ പഠിപ്പിക്കുന്നു. സംശയത്തിന്റെ കരിനിഴൽ നിത്യതയുടെ നിതാന്തപ്രകാശത്തിൽ സത്യത്തിന്റെ ആവിഷ്കാരം തിരിച്ചറിയുന്നു. ക്രിസ്തുവിനുവേണ്ടി എന്തും സഹിക്കുവാനുള്ള സന്നദ്ധതയാണ്. യൗസേഫിന്റെ നിശബ്ദത ദൈവരാജ്യത്തിന്റെ ആഗമന വഴിതുറക്കലാണ്. ദൈവീക പദ്ധതിയുടെ സ്വതന്ത്രമായ പ്രവർത്തനത്തിന് തടസ്സങ്ങളുടെ സംശയമോ ബുദ്ധിയുടെ ഇന്ദ്രജാലമോ ആവശ്യമില്ല, പ്രത്യുതാ വിനയത്തോടുകൂടിയുള്ള വിധേയപ്പെടലാണാവശ്യം. ചോദ്യം ചെയ്യപ്പെടലുകളുടെ മനോവ്യാപാരം ഏദനിൽ ആദത്തെയും ഹവ്വായെയും സംശയത്തിന്റെ മുൾമുനയിൽ നിർത്തി വഞ്ചിച്ച സാത്താന്റെ കപടവഴികളാണെന്നുള്ള ദിവ്യ ബോധം ഉള്ളിലുദിച്ചിരുന്നു. എന്നാൽ തന്റെ ഏകമകനെ ബലികഴിക്കുവാനുള്ള കല്പന അബ്രഹാമിനു ലഭിച്ചപ്പോൾ ചോദ്യം ചെയ്യാതെ അനുസരിച്ചതിന്റെ അനന്തരഫലം മനസ്സിലാക്കിയ യൗസേഫിന്റെ ഉള്ളിന്റെ ഉള്ളിൽ നിതാന്ത സ്നേഹത്തിന്റെ മലരികൾ പ്രകോപനം സൃഷ്ടിച്ചിരുന്നു. ചരിത്രത്തിൽ നിന്നുമുള്ള പാഠം പഠിക്കൽ സത്യത്തിനു സാക്ഷിയാകാൻ സഹായിച്ചു. മുൾപ്പടർപ്പിൽ ജ്വലിച്ച അഗ്നിയുടെ തേജസ്സ് മുൾപ്പടർപ്പിനെ ദഹിപ്പിച്ചില്ല എന്നുള്ള സത്യം തിരിച്ചറിഞ്ഞ യൗസേഫ് ദൈവം സകലത്തിലും മതിയായവനാണെന്ന് മനസ്സിലാക്കി. അതുകൊണ്ടാണ് മറിയാമിന്റെ ഗർഭധാരണത്തിന്റെ സംശയപൂർത്തി ദർശനത്തിലൂടെ ദുരീകരിക്കാൻ കഴിഞ്ഞത്. ദൈവം മറിയാമിന്റെ ഉദരത്തിലും വന്നു വസിക്കാൻ കഴിവുള്ളവനാണെന്ന ബോദ്ധ്യം ദൃഢീകരിച്ചത്. പാലായനത്തിന്റെ പാതയിൽ മോശയുടെ വടിയിലൂടെ ദൈവം പ്രവർത്തിച്ചപ്പോൾ ചെങ്കടലിനെ വിഭാഗിച്ച് ഉണങ്ങിയ നിലത്തുകൂടി ലക്ഷ്യസ്ഥാനത്ത് എത്തിച്ചവൻ കൂടെയുണ്ടെന്നുള്ള തിരിച്ചറിവ് അമ്മയേയും കുട്ടിയെയും കൂട്ടിയുള്ള മിസ്രയിമിലേക്കുള്ള തന്റെ പാലായനത്തിൽ പതറാതിരുന്നു.

"കൂരിരുൾ താഴ്‌വരയിൽ കൂടി നടന്നാലും ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല" എന്ന ദാവീദിന്റെ പാട്ട് യൗസേഫിന്റെ ഹൃദയതാളമായിരുന്നു. മറിയാമിന്റെ ഗർഭധാരണം ദൈവരാജ്യത്തിന്റെ ആരംഭമാണെന്ന ഉൾക്കാഴ്ച ലഭിച്ച യൗസേഫ് അകക്കണ്ണു തുറന്നു പുറം കണ്ണടച്ചു. ആ രാജ്യത്തിന്റെ വരവിനും, വളർച്ചയ്ക്കും, വർദ്ധനവിനും വേണ്ടി തന്റെ ജീവിതം ഉഴിഞ്ഞു വച്ചു. ആ ജീവിത സാഫല്യം മറ്റാർക്കും അവകാശപ്പെട്ടതല്ല. ദൈവരാജ്യത്തിന്റെ ആഗമനത്തിനായി തന്റെ സ്വകാര്യ ജീവിതം കഷ്ടതയുടെ തീച്ചൂളയിൽ ഹോമിച്ചു. ആ സമർപ്പണ ജീവിതം വിശുദ്ധനായവനിലേ ദർശിക്കാൻ കഴിയൂ. ഇവിടെയാണ് യൗസേഫിന്റെ നിശബ്ദത വാചാലമാകുന്നത്. യേശുവിനുവേണ്ടി സ്വന്തം ജീവിതം ബലികഴിച്ച് കഷ്ടതയും, അപമാനവും തോളിലേറ്റി, സ്ഥാനമാനമഹിമവെടിഞ്ഞ്, മിസ്രയിമിലേക്ക് ഓടിപ്പോയി. ദൈവരാജ്യ സംരക്ഷണ ചുമതല നിറവേറ്റലാണ് യൗസേഫിന്റെ മൗനം. ദൈവത്തിന്റെ ആത്യന്തിക പദ്ധതികളിൽ ഭാഗഭാക്കാകുന്നവർക്ക് ലൗകീക സുഖങ്ങൾക്കും, അധികാരങ്ങൾക്കും ആഡംബരങ്ങൾക്കും സ്ഥാനമില്ലെന്നും ചോദ്യം ചെയ്യാതെ ദൈവത്തിന്റെ വഴികളിലൂടെ നടക്കുന്നതിനുള്ള ആർജ്ജവത്വമാണ് അഭികാമ്യമായിട്ടുള്ളത്. അതു തന്നെയാണ് ഇന്നിന്റെയും ആവശ്യം. അതിനു വിശ്വാസ ജീവിതം എന്നു പേരു പറയാം. ആനയും, അമ്പാരിയും, വെടിയും, വെടിക്കെട്ടും, ചെണ്ടമേളങ്ങളും കൊണ്ടുള്ള ആഘോഷശബളിതമായ എഴുന്നള്ളിപ്പുകളും, അധികാര കസേരകളിലിരുന്നുള്ള ലാലസം പാടലുകളും ആ വിശുദ്ധനു ചേരാത്തതു കൊണ്ടാകാം ആ വിശുദ്ധന്റെ പേരിൽ പള്ളികൾ പണിയാത്തതും പെരുന്നാളുകൾ സംഘടിപ്പിക്കാത്തതും.

"ഞാൻ എന്റെ പിതാവിനുള്ളതിൽ ഇരിക്കേണ്ടതല്ലയോ?" എന്നുള്ള യേശുവിന്റെ പ്രസ്താവന" ഞാനും നിന്റെ അപ്പനും എന്നുള്ള മറിയാമിന്റെ പ്രസ്താവനയ്ക്കുള്ള ചുട്ട മറുപടിയാകുമ്പോൾ, തന്റെ പിതാവാരാണെന്നുള്ള വ്യംഗ്യമായ ഓർമ്മിപ്പിക്കലാവുകയായിരുന്നു. അതു ശ്രവിച്ച യൗസേഫിൽ

നീരസ്സത്തിന്റെ ഒരു കണികപോലും സൃഷ്ടിച്ചില്ല. പിന്നയോ ബാലന്റെ വായിൽ നിന്നു വന്ന വാക്കുകൾ സത്യത്തിന്റെ സാക്ഷ്യമായി കണ്ടു. ഇത് യൗസേഫിൽ ആത്മ സംതൃപ്തിയും ദൈവീക പദ്ധതിയിലുള്ള വിശ്വാസവും ഊട്ടിയുറപ്പിച്ചു. യേശുവിനെ മറന്നുള്ള ഒരു ദിവസത്തെ നടപ്പ് വൃഥാവിലായപ്പോൾ അവനെ അന്വേഷിച്ചുള്ള മൂന്നു ദിവസത്തെ തിരിച്ചുനടപ്പ് യേശു ആരാണെന്നുള്ള ബോദ്ധ്യത്തിലേക്കുള്ള മറുനടപ്പായി മാറി. യേശുവിനെ മറന്ന് ഒരു ദിവസം നടന്നുവെങ്കിൽ, അവനെ മാത്രം ധ്യാനിച്ച് മൂന്നു ദിവസത്തെ നിരന്തര അന്വേഷണം യേശു സവിധത്തിലെത്തിച്ചു.

എവിടെവച്ച് എന്തു സംഭവിച്ചാലും അതു ദൈവം അറിയാതെ സംഭവിക്കുകയില്ല എന്ന ഉത്തമ ബോദ്ധ്യം യൗസേഫിനെ ഭരിച്ചിരിക്കുന്നതുകൊണ്ടാണ് പൂർണ്ണ ഗർഭിണിയുമായി പേർ വഴി ചാർത്തലിനുള്ള യാത്ര. ആരും മടിക്കുന്നിടത്ത് ദൈവനടത്തിപ്പിനെ ലക്ഷ്യമാക്കിയുള്ള യാത്ര. അതു ദൈവ പുത്രനെ മറ്റാരെക്കാളും ആദ്യം കാണുന്നതിനും കരങ്ങളിലെടുക്കുന്നതിനുമുള്ള ഭാഗ്യമാണ്. ബേത്‌ലഹേമിലെ കല്ലടാവിൽ മറ്റാരും സഹായത്തിനില്ലാത്ത നിസ്സഹായതയിൽ ലോകരക്ഷകനെ കരങ്ങളിൽ കോരിയെടുത്തപ്പോൾ ഒരു പക്ഷേ മറിയാമിനെക്കാൾ മുമ്പേ അവനെ കൺകുളിർക്കെ കണ്ടപ്പോൾ, സകല സംശയങ്ങളും ദുരീകരിക്കപ്പെട്ട യൗസേഫ് ആനന്ദലഹരിയിലായി അവിടെ സ്വർഗ്ഗീയ മാലാഖമാർ നൃത്തം വച്ചു പാട്ടുപാടി. ഇവിടെയാണ് യൗസേഫിന്റെ മൗനത്തിന്റെ വാല്മീകം പടം പൊഴിച്ച് തേജസ്വിയാകുന്നത്. ലോക രക്ഷകനെ ആദ്യമായി കാണുവാനും, വരവേല്ക്കുവാനും, കൈകളിൽ കോരിയെടുത്തു താലോലിക്കുവാനും, മുത്തം വയ്ക്കുവാനും ഭാഗ്യം സിദ്ധിച്ച യൗസേഫ് പുതുയുഗപ്പിറവിയിലെ ആദ്യപരിശുദ്ധനല്ലേ? യേശുവിനുവേണ്ടി മാത്രം ജീവിച്ച വിശുദ്ധന്മാരുടെ നീണ്ടനിര നമ്മുടെ മുമ്പിൽ നില്ക്കുമ്പോൾ, അവരുടെ പെരുന്നാൾ ഭംഗിയായി ആഘോഷിക്കുമ്പോൾ, സ്വർഗ്ഗീയ പദ്ധതി പ്രകാരം തെരഞ്ഞെടുക്കപ്പെട്ട്, നിയോഗിക്കപ്പെട്ട് യേശുവിനു മുമ്പേ അനുദിനം നീറുന്ന ക്രൂശു വഹിച്ച്, ലോകത്തിനു മുമ്പിൽ നിശബ്ദമായി അവനെ അവതരിപ്പിക്കാൻ ഭാഗ്യം സിദ്ധിച്ച്, സ്വന്തം നെറ്റിയിലെ വിയർപ്പുകൊണ്ടും അദ്ധ്വാനം കൊണ്ടും അവനെ വളർത്തിയ സംരക്ഷകനും നീതിമാനുമായ യൗസേഫ് പുതിയ നിയമത്തിലെ ആദ്യവിശുദ്ധനാണ്. ആപിതാവിന്റെ പെരുന്നാൾ ആഘോഷിക്കുവാൻ, അതിനുവേണ്ടി ഒരു ദിവസം മാറ്റിവയ്ക്കാൻ, ആ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുവാൻ നമുക്കു കടമയില്ലേ? കർത്തവ്യമില്ലേ? മറവിനല്ലതാണ്. മറക്കേണ്ടത് മറക്കണം, ഓർമ്മിക്കേണ്ടത് മറക്കരുത്. ലോകം മറന്നാലും ദൈവം മറക്കാത്ത വേദപുസ്തകം മറക്കാത്ത മനുഷ്യാവതാര ദൈവീക പദ്ധതിയുടെ ലൗകീക പിതാവാണ് വി. യൗസേഫ്.

ദൈവ വിശ്വാസത്തിൽ അടിയുറച്ചപ്പോൾ ആഗ്രഹങ്ങളും ആവശ്യങ്ങളും അഭിലാഷങ്ങളും പരിമിതപ്പെടുത്തി. ആവശ്യത്തിനുവേണ്ടി കഷ്ടത ഭാരമായി തോന്നാതെ തോളിലേന്തിയ യൗസേഫ് പിതാവ് വാക്കിന്റെ ഗുണം നാക്കിലല്ല, മനസ്സിലാണ് എന്നു മനസ്സിലാക്കി മൗനിയായി. പ്രത്യുപകാരം പ്രതീക്ഷിക്കാത്ത സഹനത്തിന്റെ പാത വളർത്തുപുത്രനു മുമ്പേ ശിരസ്സിലേന്തി. നിത്യ സ്നേഹത്തിന്റെ ഘർഷണത്തിൽ നിന്നുദിക്കുന്ന അഗ്നിസ്ഫുരണങ്ങൾ പരിശുദ്ധാത്മാവിന്റെ തേരോട്ടമാണ്. കപടജഡിലആത്മീയതയ്ക്കു നേർ വെളിച്ചം നല്കുന്ന മാർഗ്ഗദീപമാണോ ജീവിതം. ദൈവത്തിന്റെ പ്രതിഛായയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ ജീവിത വിവക്ഷകളെ പൂർണ്ണമായും സഫലീകരിക്കാനുള്ള ദൈവപുത്രന്റെ മനുഷ്യാവതാര പ്രക്രിയയ്ക്ക് ഊടും പാവും നിരത്തി കർമ്മമണ്ഡലത്തിൽ ചടുല ചുവടുകൾ വച്ച യൗസേഫ് പിതാവ് ദൈവിക പദ്ധതിയോടു ചേർന്നു നിന്നപ്പോൾ ഈ ഭൂമിയിലെ തിരുക്കുടുംബത്തിനു കാരണവരും ഇന്നും എന്നും കാവൽപിതാവുമാണ്. ആ നേർവെളിച്ചം കാണാൻ കഴിയാത്ത കണ്ണ് കാഴ്ചയുള്ളത് എന്നു പറയാമോ? ആ സത്യം വിസ്മരിക്കാനൊക്കുമോ? യേശു നാഥനിലേക്കുള്ള വാതിൽ തുറന്നത് യൗസേഫിലൂടെയും മാതാവിലൂടെയുമാണ്. അവിടെയാണ് മാതാവു പറയുന്നത് "ഞാനും നിന്റെ അപ്പനും" എന്ന് അതിനു മദ്ധ്യത്തിലെ "നിന്റെ" എന്ന എന്റെ യേശു നിനക്കു വേണ്ടിയും എനിക്കുവേണ്ടിയും നിത്യമായി നിലകൊള്ളുന്നു. അവനെ വളർത്തിയ യൗസേഫ് നിനക്ക് ആരുമല്ലേ? അവൻ വിശുദ്ധരുടെ മുൻപന്തിയിലല്ലേ? എന്തേ മറക്കുന്നു? ഈ സത്യം ഓർമ്മയിൽ വച്ചാൽ നല്ലത്. ■

## പിതാക്കന്മാരുടെ ഓർമ്മ

| 85 -ാം ഓർമ്മ | 11-ാം ഓർമ്മ |
| --- | --- |
| സെപ്റ്റം. 23 | സെപ്റ്റം. 28 |
|  |  |
| അൽവാറീസ് മാർ യൂലിയോസ് | ഫീലിപ്പോസ് മാർ തെയോഫിലോസ് |
| (പിഞ്ചിം സെ. മേരീസ് പള്ളി, ഗോവ) | (ആലുവ തൃക്കുന്നത്ത് സെമിനാരി) |

ലേഖനം

ഫാ. ഡോ. ഒ. തോമസ്



# അമേരിക്കയിലെ ഫാമിലി കോൺഫ്രൻസുകളും ചില അനുബന്ധ ചിന്തകളും

**മലങ്കര ഓർത്തഡോക്സ് സഭയിലെ മറ്റു ഭദ്രാസനങ്ങളിൽ കാണപ്പെടാത്ത ഒന്നാണ് അമേരിക്കൻ ഭദ്രാസനത്തിൽ മാത്രം നടത്തപ്പെടുന്ന ആ ഫാമിലി കോൺഫ്രൻസുകൾ...**

...ജർമ്മനിയിലും, ലണ്ടനിലുമൊക്കെ പിന്നീട് ഇത്തരം മീറ്റിംഗുകളിൽ തുടങ്ങിയിട്ടുള്ളത് ഇവിടെ വിസ്മരിക്കുന്നില്ല. അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയുടെ നേതൃത്വത്തിലാണ് ഇത് ആരംഭിച്ചത്. യൂറോ, കാനഡ ഭദ്രാസനം നിലവിൽ വന്നപ്പോൾ രണ്ടു കോൺഫ്രൻസുകളായി പിരിഞ്ഞെങ്കിലും മക്കാറിയോസ് തിരുമേനിയുടെ കാലത്തു തന്നെ ഇവ വീണ്ടും ഒന്നാവുകയും ചെയ്തു. ഇന്ത്യയുടെ മൂന്നിരട്ടി വലിപ്പവും 3 ടൈം സോണുമുള്ള അമേരിക്കയിലെ വിദൂരസ്ഥലങ്ങളിൽ നിന്ന് കുടുംബമായി ഒരു സ്ഥലത്തു സമ്മേളിക്കുവാൻ പ്രയാസമാകയാൽ ഇപ്പോൾ 3 സ്ഥലങ്ങളിലായി അവ നടത്തപ്പെടുന്നു. ടെക്സാസ്, ഫ്ളോറിഡാ ഭാഗം മൂന്നാമതായി വരും. ഇതിൽ മൂന്നിലും പങ്കെടുക്കുവാൻ ദൈവകൃപയാൽ എനിക്കു ഇപ്രാവശ്യം അവസരം ലഭിച്ചു. അഭിവന്ദ്യരായ ബർന്നബാസ് തിരുമേനി, നിക്കോളാവാസ് തിരുമേനി എന്നിവരേക്കൂടാതെ അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനി, വൈദിക ട്രസ്റ്റി ബഹു. ജോൺസ് ഏബ്രഹാം അച്ചൻ, സാബു കുറിയാക്കോസ് അച്ചൻ എന്നിവരും അവിടെ നിന്നുള്ള മറ്റു പലരും കോൺഫ്രൻസുകൾക്ക് നേതൃത്വം നൽകി.

കോൺഫ്രൻസ് ക്രമീകരണങ്ങളേക്കുറിച്ച് ചില്ലറ പരാതികൾ ചിലപ്പോഴൊക്കെ ഉണ്ടാകാമെങ്കിലും പൊതുവിൽ അമേരിക്കൻ ഭദ്രാസനത്തിന്റെ പശ്ചാത്തലം പരിഗണിക്കുമ്പോൾ ഈ സമ്മേളനങ്ങൾ പ്രയോജന പ്രദമാണെന്നാണ് പ്രഥമ നിരീക്ഷണത്തിൽ ബോദ്ധ്യമാകുന്നത്. വിവിധ പള്ളികളിൽ നിന്നുള്ള കുടുംബങ്ങൾ ഒരുമിച്ചു വരുന്നതും, കൂട്ടായ്മ പങ്കിടുന്നതും കൂടാതെ തങ്ങൾ ഒരേ സഭയിലെ അംഗങ്ങളാണെന്നുള്ള ഒരു ബോദ്ധ്യം വർദ്ധിപ്പിക്കാൻ ഇടയാക്കുന്നുണ്ട്. ഒരുമിച്ചുള്ള പ്രാർത്ഥനയും, ആരാധനയും, പഠന ക്ലാസ്സുകളും പ്രയോജനം ചെയ്യുന്നവയുമാണ്. പ്രത്യേകിച്ചും തിരിക്കു പിടിച്ച ജീവിതത്തിൽ വായിക്കുവാൻ സമയം അധികം പേർക്കും കണ്ടെത്താനാവാത്തവർക്ക് ഓരോ വർഷവും പുതിയ വിഷയങ്ങളേക്കുറിച്ച് പഠിക്കുവാനും, കേൾക്കുവാനും അവസരം ലഭിക്കുന്നതും നല്ലതു തന്നെ. കുട്ടികളുടെ കലാപ്രകടനങ്ങളിൽ കൂടുതലും ഭാരതീയ കലാ രൂപങ്ങളാണെന്നുള്ളത് സാംസ്ക്കാരികമായ പൈതൃകത്തിൽ നിന്ന് അവർ അധികം അകന്നിട്ടില്ലെന്നും സൂചിപ്പിക്കുന്നു. മുതിർന്നവർ, യുവാക്കൾ, കുട്ടികൾ എന്നീ മൂന്നു ഗ്രൂപ്പുകളായി തിരിച്ച് പ്രത്യേകമായ ക്ലാസ്സുകളും നൽകി വരുന്നതിനാൽ ആശയ വിനിമയത്തിന് കുറച്ചു കൂടി എളുപ്പമുണ്ടെന്നു തോന്നുന്നു. "തിന്മയ്ക്കു പകരം തിന്മ ചെയ്യരുത്" (1 തെസ്സ. 5:15) ആയിരുന്നു ഈ വർഷത്തെ ചിന്താവിഷയം. കൂടാതെ മറ്റു പല അനുബന്ധ വിഷയങ്ങളും ചർച്ചാ ക്ലാസ്സുകളിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. കുടുംബ പ്രശ്നങ്ങൾ വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ അതുമായി ബന്ധപ്പെട്ട വിഷയങ്ങൾ സ്വാഭാവികമായും കേൾക്കുന്നതിനും പഠിക്കുന്നതിനും മിക്കവർക്കും താല്പര്യമാണ്.

### യുവജനങ്ങളുടെ ഭാവിയും അവർക്ക് സഭയോടുള്ള ബന്ധവും

യുവാക്കളെ സഭയോട് അടുപ്പിക്കാനുള്ള താല്പര്യമാണ് മാതാപിതാക്കളെ ഇത്തരം സമ്മേളനങ്ങളിൽ പങ്കെ

ടുപ്പിക്കാൻ ആഗ്രഹിക്കുന്ന ഒരു ഘടകം. കോൺഫ്രൻസിന്റെ പഠനവിഷയങ്ങളിലും, ചർച്ചാ ക്ലാസ്സുകളിലും മുതിർന്നവർ പൊതുവെ തൃപ്തരാണെന്നു തോന്നുന്നു. എന്നാൽ യുവാക്കളേക്കുറിച്ച് അത്രയും പറയാനാവുന്നില്ല. അവരുടെ പ്രത്യേക മീറ്റിംഗുകളുമൊക്കെയുള്ളതിനാൽ കുറച്ചൊക്കെ അവർ സന്തുഷ്ടരാണ്. എന്നാൽ അവരെ നിരീക്ഷിക്കുന്നതിനും, മനസ്സിലാക്കുന്നതും, സഭയുടെ ഭാവി ശുശ്രൂഷ എങ്ങനെയായിരിക്കണമെന്ന് കൂടുതൽ ഉൾക്കാഴ്ച നൽകുന്നു. ഉപരിപ്ലവമായ ചില നിരീക്ഷണങ്ങൾ എന്നല്ലാതെ ആഴത്തിലുള്ള വിലയിരുത്തലായി ഇതിനെ പരിഗണിക്കേണ്ടതില്ല.

1. അമേരിക്കയിലെ യുവജനങ്ങളുടെ സ്വത്വബോധം (Identity) അവരുടെ പൗരബോധത്തിലധിഷ്ഠിതമാണ്.

നാം ഭാരതീയരെന്നഭിമാനിക്കുമ്പോഴും, മലയാളിയും, തമിഴനും, ബംഗാളിയും, പഞ്ചാബിയും, ബീഹാറിയുമൊക്കെ കഴിഞ്ഞേ നാം ഭാരതീയനാകുന്നുള്ളു. അമേരിക്കയിൽ ഈ വ്യത്യാസമില്ല. ന്യൂയോർക്കനും, ന്യൂജേഴ്സിക്കാരനും, ഫ്ളോറിഡാക്കാരനും, ടെക്സാസിയുമൊന്നും അവിടെയില്ല. അവിടെയുള്ളത് അമേരിക്കൻ പൗരൻ മാത്രം. ലോകത്തിലെ സമ്പന്നരാജ്യത്തിലെ അംഗമെന്ന അഹംബോധം ഓരോ അമേരിക്കക്കാരനുള്ളതുപോലെ അവിടെ ജനിച്ചു പൗരത്വം നേടിയ നമ്മുടെ കുട്ടികളിലുമുണ്ട്. ഭൗതികതയുടെ അതിപ്രസരത്തിന്റെ പേരിലോ, ഇറാക്കിലെ കൂട്ടക്കുരിതിയുടെ പേരിലോ അമേരിക്കൻ സംസ്ക്കാരത്തെ അധിക്ഷേപിക്കുന്നതോ ചെറുക്കുന്നതോ അവിടെത്തെ യുവതലമുറയ്ക്കിഷ്ടമല്ല. മറ്റെല്ലാ രാജ്യങ്ങളും സംസ്ക്കാരങ്ങളും അവർക്കു താഴെയുള്ള അധീശത്വ മനോഭാവം അമേരിക്കൻ യുവമനസ്സുകളെയും സ്വാധീനിക്കുന്നുണ്ട്. അതുകൊണ്ടു തന്നെ ആത്മീയതയുടെ പേരിലായാലും അവിടുത്തതിനേക്കാൾ മെച്ചമായത് ഒരിടത്തു നിന്നും ലഭ്യമാകുമെന്ന് അവർക്കു വിചാരമില്ല. അമേരിക്കക്കാരനായി ജീവിച്ചുകൊണ്ട് മെച്ചമായ 'ഓർത്തഡോക്സ് ആത്മീയത' അതേപടി സ്വീകരിക്കണമെന്നു പറഞ്ഞാൽ മുതിർന്ന തലമുറയ്ക്കു അതു മനസ്സിലാകുമെങ്കിലും യുവ തലമുറയ്ക്കു അതു സാദ്ധ്യമല്ല.

3. ചരിത്രാവബോധത്തിന്റെ കുറവ്

കേവലം 5 നൂറ്റാണ്ടുകളുടെ ചരിത്രം മാത്രം സജീവമായിട്ടുള്ള അമേരിക്കൻ കുട്ടികളുടെ സെക്കുലർ പഠനങ്ങളിലും മറ്റു ചരിത്രത്തേക്കുറിച്ച് അധികം പഠനങ്ങളുണ്ടാകുമോ എന്നറിയില്ല. നമ്മുടെ സെക്കുലർ പഠനം മുൻപ് അങ്ങനെയായിരുന്നില്ലല്ലോ. ചരിത്രപഠനം നമുക്കു വളരെ പ്രധാനമായിരുന്നു. (ഇപ്പോഴതിനു മാറ്റം വന്നിരിക്കാം) ഏതായാലും ചരിത്രാവബോധം, ബുദ്ധിയുടെയും, അറിവിന്റെയും ഭാഗമാകുന്നിടത്തോളം സഭാചരിത്രം കുറച്ചു കൂടി അവർക്കു ദുർഗ്രാഹ്യമാകുന്നു. തന്നെയുമല്ല, അമേരിക്കയിൽ ജീവിക്കാൻ പോകുന്നവർക്ക്, വട്ടിപ്പണവും, ആനപ്പാപ്പിയും, കാതോലിക്കാ സിംഹാസനവുമൊക്കെ ഏതുവിധത്തിലാണ് സാംഗത്യമുളവാകുന്നത്?

3) അവരുടെ ആത്മീയതയിൽ മനസ്സിലാവുന്നത് യേശുക്രിസ്തുവും വേദപുസ്തകവും മാത്രം.

മുതിർന്നവരെ അനുസരിച്ച് എല്ലാ ഞായറാഴ്ചയും മിക്കകുട്ടികളും വി. കുർബ്ബാന അനുഭവിക്കുന്നുണ്ടെങ്കിലും സഭയും കൂദാശകളും, ക്രിസ്തുവും വചനവുമായി എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്ന് ഉൾക്കൊള്ളാൻ അവർ നന്നാ വിഷമിക്കുന്നു. (നാട്ടിലെ കുട്ടികൾക്ക് ഇതേക്കുറിച്ച് ഏറെ ബോധമുണ്ടെന്ന് ഇതിനർത്ഥമില്ല) എന്തെങ്കിലും ബന്ധം കണ്ടേക്കാം എനിക്കറിവില്ലാത്തതായിരിക്കാം എന്ന് നാട്ടിലെ യുവജനങ്ങൾ ചിന്തിക്കുമ്പോൾ ഇത്തരത്തിലുള്ള ഒരു ബന്ധം തന്നെ എന്തിന് എന്നുള്ള ചോദ്യത്തിന് തൃപ്തികരമായ ഉത്തരം അവർക്കു ലഭിക്കുന്നതായി തോന്നുന്നില്ല. പ്രോട്ടസ്റ്റന്റ് അതിപ്രസരമെന്നൊക്കെ പറഞ്ഞ് തള്ളിക്കളയാൻ എളുപ്പമെങ്കിലും, അവരുടെ വ്യക്തിത്വത്തെ തിരിച്ചറിയുവാൻ അവർ എവിടെ നിൽക്കുന്നു എന്നു മനസ്സിലാക്കിയേ മതിയാവൂ!

4) ഭാരതീയകലാ രൂപങ്ങളോടും ഹിന്ദിപാട്ടുകളോടുമുള്ള (ഡാൻസുകൾ മലയാളത്തേക്കാൾ അധികം ഹിന്ദിയിലുള്ളതാണ്) അടുപ്പം പോലും മലയാള സംസ്ക്കാരത്തോട് സ്വാഭാവികമായി അവർക്കുണ്ടായി വരുന്നില്ല. ഓണാഘോഷം പോലെയുള്ള പരിപാടികളും, നിട്ടിൽ നിന്നു വരുന്ന താരങ്ങളുടെ കലാപ്രകടനങ്ങളും, മിമിക്രിയുമൊക്കെ അല്പസ്വല്പമായി സ്വാധീനം ചെലുത്തുമെന്ന് വിചാരിക്കാമെങ്കിലും, വൈകാരികമായി നമ്മുടെ പൈതൃകത്തോട് അടുപ്പിച്ചു നിർത്തുന്ന യാതൊന്നും തന്നെ നമ്മുടെ ക്രൈസ്തവ പാരമ്പര്യത്തിൽ നിന്ന് യുവാക്കൾക്ക് നൽകാതായിട്ടില്ലല്ലോ? മലയാളം പാട്ടുകൾ സ്റ്റേജുകളിൽ പാടുന്നുണ്ടെങ്കിലും, അവരുടെ വിരസതയും ഏകാന്തതയേയും ഒഴിവാക്കാൻ പാടുന്ന മൂളിപ്പാട്ടുകളിൽ ഇവയൊക്കെയും ഉൾപ്പെടുന്നുണ്ടെന്ന് തോന്നുന്നില്ല. യുവജനങ്ങൾ കാറിൽ മലയാളം പാട്ടുകൾ ഇടാറേയില്ല. സാംസ്ക്കാരിക ബന്ധം ബുദ്ധിപരമെന്നതിനേക്കാൾ വൈകാരികമാണല്ലോ.

5) ആശയ വിനിമയ രീതിയാണ് ഭാഷയേക്കാൾ അകൽച്ചയുണ്ടാക്കുന്നത്.

ആശയങ്ങൾ കുത്തിനിറച്ച നമ്മുടെ ഇംഗ്ലീഷ് പ്രഭാഷണങ്ങളേക്കാൾ, അവർക്കു മനസ്സിലാകുന്ന കൊച്ചു തമാശകൾ കൂടി മലയാളത്തിൽ പറഞ്ഞാൽ അവർക്കു ആസ്വാദ്യകരമായിരിക്കും. ആശയവും, തമാശയും ഒരുമിപ്പിച്ച് അവരുടെ ഭാഷയിലും സംഭാഷണ രീതിയിലും അവതരിപ്പിക്കുന്നതാണ് യുവജനങ്ങൾക്ക് ഏറെ ഇഷ്ടം.

അവരോട് വ്യക്തിപരമായ ബന്ധം പുലർത്തി ഇടപെടുന്ന വൈദികരും, അവരുടെ പ്രവർത്തനങ്ങൾക്ക് പ്രോത്സാഹനം കൊടുക്കുന്ന ഇടവകകളും ഉള്ളിടത്ത് യുവാക്കളുടെ മനോഭാവത്തിൽ സഭയോട് അടുപ്പം കൂടുതൽ ഉണ്ട്. അതുപോലെ സന്ധ്യയ്ക്കു പാട്ടുപാടി, വേദപുസ്തകം വായിച്ച് ഇംഗ്ലീഷിലുള്ള കുടുംബ പ്രാർത്ഥന കൃത്യമായി നടത്തുകയും, ആരാധനയിൽ കൃത്യമായി സംബന്ധിക്കുകയും, സഭയേക്കുറിച്ചും വൈദിക, മേൽപട്ടക്കാരേക്കുറിച്ചും ദുഷി പറഞ്ഞു പഠിക്കാതിരിക്കുകയും

ചെയ്യുന്ന ഭവനങ്ങളിൽ നിന്നു വരുന്ന കുട്ടികളും സഭയോട് താല്പര്യമുള്ളവരാണ്. ഓരോ കുടുംബവും, ഇടവകയും സഭയും ബോധപൂർവ്വം പരിശ്രമിച്ചാൽ നമ്മുടെ യുവാക്കളെ ഓർത്തഡോക്സ് പാരമ്പര്യത്തിൽ നിലനിർത്താൻ ഒരു വലിയ പരിധിവരെ സാധിച്ചു എന്നിരിക്കാം. ഇവിടെയാണ് മുതിർന്ന തലമുറയേയും ഒന്നു വിലയിരുത്തേണ്ടിയിരിക്കുന്നത്.

**സഭയോടുള്ള മുതിർന്ന തലമുറയുടെ ബന്ധം**

1986 മുതൽ പല പ്രാവശ്യം അമേരിക്കയിൽ പോകാൻ അവസരം ലഭിച്ചിട്ടുണ്ട്. അന്ന് അപ്പാർട്ടുമെന്റുകളിൽ താമസിച്ചവർ ഇന്ന് വലിയ വീടുകളിലേക്കു താമസം മാറ്റിയിട്ടുണ്ട്. ശരീരം അവിടെയും മനസ്സ് ഇവിടെയുമായിരുന്ന ആ തലമുറയോട് മനസ്സ് മിക്കവാറും അങ്ങോട്ടുതന്നെയായിട്ടുണ്ട്. ആരോഗ്യമുള്ളിടത്തോളം വല്ലപ്പോഴും നാട്ടിൽ വരണമെന്നും താമസിക്കണണെന്നും ചിന്തിക്കുന്നവരുണ്ട്. എന്നിരുന്നാലും മക്കൾ എല്ലാം അവിടെയായതിനാൽ അവിടെത്തന്നെ കബറടക്കപ്പെടണമെന്നും. ചിലയിടങ്ങളിൽ അതിനായി സ്ഥലം തന്നെ ബുക്കു ചെയ്തിട്ടുള്ളവരുമുണ്ട്. ചുരുക്കം ചിലർ നാട്ടിലേക്കു സ്ഥിരമായി മടങ്ങിയതും വിസ്മരിക്കുന്നില്ല. നാട്ടിലെ ബുദ്ധിമുട്ടുള്ള സഹോദരങ്ങളെയും, കുടുംബങ്ങളേയും മിക്കവരും കരകയറ്റിയതിനാൽ ആ വഴിക്കുള്ള ചിന്തയും കുറഞ്ഞിട്ടുണ്ട്. കുറഞ്ഞ അദ്ധ്വാനവും കൂടുതൽ സുഖ സൗകര്യങ്ങളും എന്ന മലയാളി ശൈലിയോട്, അദ്ധ്വാനിക്കുന്ന അമേരിക്കൻ മലയാളിക്ക് ഇപ്പോൾ ഒട്ടും താല്പര്യമില്ല. അതുകൊണ്ടു തന്നെ വെറുതെ സഹായങ്ങൾ നൽകാൻ പഴയതുപോലെ ഇഷ്ടമില്ല. പണ്ട് നാട്ടിലെ എല്ലാ സംരംഭങ്ങളേയും സഹായിച്ചവർ ഇന്ന് അവരുടെ ചെറിയ പള്ളികളെ വളർത്തണണെന്ന് ആഗ്രഹിക്കുന്നു. ഒന്നും, രണ്ടും ലക്ഷം ഡോളർ (40, 80 ലക്ഷം രൂപ) സ്വന്തം പള്ളിക്കു സംഭാവന നൽകിയവരുണ്ട്. ഉള്ളതിനനുസരിച്ച് കൊടുക്കാത്തവർ ഇവിടെയുള്ളതുപോലെ അവിടെയുമുണ്ട്. പൊതുവായ മാനുഷിക സ്വഭാവം 'എന്നു വിലയിരുത്തിയാൽ മതി.

ഓർത്തഡോക്സ് സഭയോട് അവർക്കു സ്നേഹമുണ്ടെങ്കിലും പൊതുവായി നേതൃത്വത്തോട് അകന്നുകൊണ്ടിരിക്കുന്നു എന്നാണ് സ്വകാര്യ സംഭാഷണങ്ങൾ വെളിപ്പെടുത്തുന്നത്. സ്വന്തത്തിലും, ചാർച്ചയിലും ഉള്ള നാട്ടിലെ വൈദികരോടും, മേൽപ്പട്ടക്കാരോടും വ്യക്തിപരമായ ബന്ധം പുലർത്തുന്നതൊഴിച്ചാൽ, പഴയതുപോലെ നാട്ടിലെ എല്ലാ സംരംഭങ്ങളെയും സഹായിക്കണമെന്ന നമ്മുടെ നിർബന്ധത്തിൽ അവർ അസഹിഷ്ണുതയുള്ളവരാണ്. ഓരോരുത്തരും പിരിച്ചുകൊണ്ടുവരുന്ന തുക ഇവിടെ അർഹമായ നിലയിൽ ചെലവഴിക്കുന്നു എന്നും മിക്കവർക്കും അഭിപ്രായമില്ല. ഒട്ടനവധി അവരുടെ പരാതികളിൽ വളരെ ശ്രദ്ധേയമായവ ഇതൊക്കെയാണ്. 1) കേസ്സുകൾക്കുവേണ്ടി സഭ ഇനി പണം ചെലവഴിക്കരുത്. സഭാ വഴക്കിന് ഒരന്ത്യമുണ്ടാകണം.

2) അമേരിക്കൻ ഭദ്രാസനത്തിൽ മുഴുവനായി ഉപയോഗിക്കുവാൻ പൊതുവായ ഒരു ഇംഗ്ലീഷ് ആരാധനാക്രമം ഇന്നും സഭ ഉണ്ടാക്കിട്ടില്ല. പല ഭാഗങ്ങളിലും പല ക്രമങ്ങളാണ്. ഈ കാര്യത്തിൽ സഭ വേണ്ടതുപോലെ ചെയ്തിട്ടില്ല.

3) നേരത്തെ സൂചിപ്പിച്ച യുവതലമുറ അമേരിക്കയിൽ ജീവിക്കാൻ പോകുന്നവരും, സഭയുടെ അവിടുത്തെ ഭാവി അവരിൽ നിക്ഷിപ്തവുമാണ്. അതു മനസ്സിലാക്കി ദീർഘവീക്ഷണത്തോടെ അവർക്കുവേണ്ടി കാര്യമായ ഒരു പദ്ധതിയും സഭ ആവിഷ്ക്കരിച്ചിട്ടില്ല.

4) നാട്ടിൽ നിന്നു വരുന്നവർക്ക് എങ്ങനെയും ഇവിടെ കഷ്ടപ്പെടുന്നവരുടെ കുറെ പണം 'അടിച്ചുകൊണ്ടുപോകണമെന്നല്ലാതെ' (അവരുടെ പ്രയോഗം അതേപടി പകർത്തിയെന്നു മാത്രം) ഇവിടുത്തെ ജനങ്ങളെ ആത്മീയരും സഭാസ്നേഹികളുമാക്കിത്തീർക്കാൻ ആത്മാർത്ഥമായി ആഗ്രഹിക്കുന്നുമില്ല പരിശ്രമിക്കുന്നുമില്ല.

ഈ പരാതികൾക്കെല്ലാം വളരെ കഴമ്പുള്ളതും പ്രത്യേകമായി സമിതികൾ രൂപീകരിച്ച് സമഗ്രമായി പഠിച്ച് പരിഹാരം കണ്ടെത്തേണ്ടതുമാണ്. എന്നാൽ അടിയന്തിരമായി പരിഗണിക്കേണ്ട മറ്റൊരു വസ്തുതയുണ്ണുണ്ട്. മലങ്കര സഭയിലെ നേതൃത്വവുമായി അവിടുത്തെ വൈദികരും ജനങ്ങളും മാനസികമായി അകന്നുവെങ്കിൽ, അതിന്റെ പ്രധാന കാരണം പിരിവിന്റെ അതിപ്രസരമാണ്.

5) എല്ലാറ്റിനും അമേരിക്കയിലേക്ക് എന്ന സമീപനം മാറേണ്ടിയിരിക്കുന്നു. താരതമ്യേന വ്യക്തികൾ എന്ന നിലയിൽ മിക്കവരും മെച്ചപ്പെട്ട നിലയാണെങ്കിലും, പൊതുവായി പള്ളികൾ ആ വീഥിയിലല്ല. പെട്രോളിനും മറ്റുമുണ്ടായ വിലക്കയറ്റവും സാധാരണക്കാരെ ബാധിച്ചിട്ടുണ്ട്. അമേരിക്കക്കാരുടെ പണം കൊണ്ട് നാട്ടിൽ പാടുകൂറ്റൻ പള്ളികളും കത്തീഡ്രലും വെച്ച് നാം ആരാധിക്കുമ്പോൾ അവിടുത്തെ പള്ളികൾ എങ്ങനെയുള്ളവയാണെന്ന് ചെന്നു കാണാത്തവർക്ക് ധാരണയുണ്ടാവില്ല. നാട്ടിൽ അനവധി അരമന പണിയാൻ സഹായിച്ച അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്താമാർ വളരെ സാധാരണക്കാർ വസിക്കുന്ന തരത്തിലുള്ള ഒരു ചെറിയ വീട്ടിൽ ഇന്നും പാർക്കുന്നു. പകുതി കോൺഗ്രിഗേഷനുകൾക്കേ (42 ആണെന്നു തോന്നുന്നു) സ്വന്തം ആരാധനാ സ്ഥലമുള്ളു. ബാക്കി പകുതി വാടക നൽകി ആരാധനാ സ്ഥലം കണ്ടെത്തിയിരിക്കുകയാണ്. അവിടെയൊക്കെ സൗകര്യങ്ങൾ പരിമിതം. വി. കുർബ്ബാന ചൊല്ലിയ ഒരു ദേവാലയത്തിൽ വേനൽക്കാലമായതിനാലാവാം നാട്ടിലേക്കാൾ ദുസ്സഹമായ ചൂടാണനുഭവപ്പെട്ടത്. മറ്റൊരു പള്ളിയോട് ചേർന്ന് നാം വാടകയ്ക്ക് എടുത്തിരിക്കുന്ന ഹാളിൽ എയർ കണ്ടീഷനിംഗ് സൗകര്യമില്ല. അങ്ങനെ ചെറിയ കോൺഗ്രിഗേഷനുകൾ ഒരു ആരാധനാ സ്ഥലം ഉണ്ടാകുവാൻ നന്നാ പാടുപെടേണ്ടിയിരിക്കുന്നു. ഒരുമാതിരി അടിസ്ഥാന സൗകര്യങ്ങൾ ഉള്ള സാമ്പത്തിക ബാദ്ധ്യത ഇല്ലാത്ത കുറച്ചു ദേവാലയങ്ങൾ വളരെയൊക്കെ ഒരുപരിധിവരെ സഹായിക്കുന്നുമുണ്ട്. സഭയുടെ പൊതുവായ പദ്ധതികൾക്കും അടിയന്തര സഹായങ്ങൾക്കുമല്ലാതെ കൊച്ചു

*ശേഷം 18-ാം പേജിൽ*

വനിതാ സഭ



പ്രൊഫ. മേരി കുര്യൻ

# കടന്നു പോകുന്ന ഏവരുമേ... നിങ്ങൾക്ക് ഏതുമില്ലയോ

"നമുക്ക് പോരാട്ടമുള്ള ജഡരക്തങ്ങളോടല്ല..." ഈ അന്ധകാരത്തിന്റെ ദുഷ്ടസേനയോടത്രേ..." (എഫെ. 5:12)

പൂവിളികളുമായി ഒരോണക്കാലം കൂടി വന്നണഞ്ഞു. മലയാളി മങ്കമാർ ഉടുത്തൊരുങ്ങി മാവേലി തമ്പുരാനെ വരവേല്ക്കുകയായി. മാനവരെല്ലാം ഒന്നുപോലെ മാന്യമായി പുലർന്ന ഗതകാല സ്മരണകൾ... എന്നാൽ ഇന്നോ? ആഘോഷങ്ങളുടെ മട്ടുമാറി. മദ്യവും മദിരാക്ഷിയും കൂടാതെ ആഘോഷങ്ങളില്ല. സൂക്ഷ്മമായി ഒന്നു കാതോർക്കൂ! ഈ ഓണനാളിൽ പൂമ്പാറ്റകളെപ്പോലെ പാറി നടക്കേണ്ട എത്ര പെൺകൊടികളാണ് പീഡനം ഏറ്റുവാങ്ങി എരിഞ്ഞടങ്ങുന്നത്? അവരുടെ ദിനരോദനം ആരു ശ്രവിക്കുന്നു? കടന്നു പോകുന്നവരെല്ലാം തിരക്കിലാണ്.

സൂര്യനെല്ലി തുടങ്ങി, കിളിരൂർ, പൂവരണി... പുത്തൻ വേലിക്കര എത്തുമ്പോൾ എത്രമാത്രം നിഷ്കളങ്ക ബാലികമാരുടെ നെടുവീർപ്പുകളും തേങ്ങലുകളുമാണ് സംസ്കാര കേരളത്തിന്റെ ആകാശ വിതാനങ്ങളെ കീറിമുറിക്കുന്നത്. ഇതിനിടയിൽ ആരോരുമറിയാതെ ജീവിതം ഒടുക്കി കടന്നു പോറുന്ന എത്ര തരുണികൾ! ഡിറ്റക്ടീവ് പ്രമേയങ്ങളെക്കാൾ ഉദ്വേഗജനകമായി മാദ്ധ്യമങ്ങൾ ഈ സംഭവങ്ങൾ അനാവരണം ചെയ്യുന്നു. ആരുണ്ട് ശ്രവിക്കാൻ? ഭൗതിക നേട്ടങ്ങൾ മാത്രം ജീവിത സാഫല്യമെന്നു കരുതി തിരക്കിൽ യാത്ര ചെയ്യുന്ന മാതാപിതാക്കൾക്കും ശ്രദ്ധിക്കാനാവില്ല. ഹതഭാഗ്യരായ ഈ കൗമാരക്കാരാണ് ഇന്ന് ഏറ്റവുമധികം സംഘർഷം അനുഭവിക്കുന്നത്. അതുകൊണ്ടു തന്നെ അവർക്കിടയിൽ ആത്മഹത്യകൾ പെരുകുന്നു.

രണ്ടു സഹപ്രവർത്തകരുമൊത്ത് മഹിളാ കോൺഗ്രസ് അദ്ധ്യക്ഷ പുത്തൻ വേലിക്കരയിൽ പോയ സംഭവം വായിച്ചുവോ? എട്ടുമാസം ഗർഭം പേറുന്ന 16 വയസുകാരിയുടെ വീർത്ത വയറിനുള്ളിൽ എന്താണന്നുപോലുമറിയാത്ത പാവം പെൺകുഞ്ഞ്. ഒരു കുഞ്ഞിന്റെ പിതാവായ അയലത്തുകാരനാണ് അവളെയും തെറ്റിച്ചത്. ഈ കശ്മലൻ തന്റെ കൂട്ടുകാർക്കും പാവം പെൺകുട്ടിയെ കാഴ്ചവച്ചു. ഒരു കുടുംബ നാഥന്റെ നൈമഷിക സുഖത്തിൽ പാപം പേറി ഒരനാഥൻ കൂടി ജനിക്കാൻ പോകുന്നു; സെപ്റ്റംബർ ആദ്യവാരം.

ഈ ഹീനകൃത്യങ്ങളെ 'ചായകുടിക്കുന്ന' ലാഘവത്തോടെ കൈകാര്യം ചെയ്യുന്ന ഭരണയന്ത്രം. ഭീമമായ മദ്യനികുതി കൊണ്ടവർ ഖജനാവിനെ നിറയ്ക്കുന്നു. നിയമത്തിന്റെ പഴുതുകളിലൂടെ, നീതിപീഠത്തെ നോക്കുകുത്തികളാക്കുന്ന പകൽ മാന്യന്മാർ. ഭാര്യാ സമേതം വിഹരിക്കുന്നവരും സന്യസ്തരുമൊക്കെ ഈ വികൃത വ്യാപാരങ്ങളിൽ ഭാഗഭാക്കുകളാകുന്നു. ഭാഗ്യദോഷികളായ ഈ കൗമാരക്കാരികളുടെ കണ്ണീർ മഴ മലയാള മണ്ണിനെ ശാപഗ്രസ്തമാക്കുന്നില്ലെ?

കേരളമെന്നു കേട്ടാൽ അപമാന പൂരിതമാകും അന്തരംഗം!!

വനിതകളെ! വീട്ടമ്മമാരേ! നമുക്കേതുമില്ലയോ? നമുക്കു വേണമെങ്കിൽ തല്ക്കാലം, അസുഖകരമായ ഈ വാർത്തകൾക്കു നേരെ കണ്ണടക്കാം. നമ്മുടെ മക്കൾ ഇനിയും ഈ കെണിയിൽ വീണിട്ടില്ലല്ലോ?

പക്ഷെ ഭർതൃമതികളായ നാം അറിയേണ്ട ഒന്നുണ്ട്. അടുത്ത ഇടയിൽ ഗൗരവമായ ഒരു ഗവേഷണം നടന്നു; ഈ രംഗത്ത്. ഗവേഷകയുടെ അന്വേഷണ വിഷയം: "ഭാര്യാ സമേതം ജീവിതം പങ്കിടുന്ന പുരുഷന്മാർ എന്തുകൊണ്ട് സ്ത്രീ പീഡനങ്ങളിൽ പ്രതികളാകുന്നു?" ഗവേഷകയുടെ കണ്ടെത്തൽ വളരെ സൂക്ഷ്മമായിരുന്നു. "ഒന്നിച്ച് ഒരു കൂരയ്ക്കുള്ളിൽ കഴിയുന്നെങ്കിലും സന്തുഷ്ടമായ ദാമ്പത്യം പങ്കിടുന്ന കുടുംബങ്ങൾ വളരെ വിരളമാണ്... അത് അന്വേഷിച്ചു പുറത്തിറങ്ങുന്ന മനുഷ്യാധമരാണ് പ്രതികൾ..."

ബാലിശമായ പടല പിണക്കങ്ങളിൽ കുരുങ്ങി ദാമ്പത്യത്തിന്റെ സന്തോഷം നാം ഹോമിക്കില്ലെ? കോപം പാപമാകരുതെന്ന് അപ്പൊസ്തലൻ നമ്മെ ഓർമ്മിപ്പിക്കുന്നു. പിണങ്ങി പക പോക്കാനിറങ്ങുന്ന (പുരുഷന്മാർ/സ്ത്രീകൾ) ഉപജാപക വൃന്ദങ്ങളിൽ പെട്ടന്നു കുരുങ്ങുന്നു. അഴുക്കു ചാലുകളിൽ ഒരിക്കൽ സഞ്ചരിച്ചാൽ പിന്നെ വിലക്കുകളില്ലാതാകും.

ദമ്പതികളോട് വിശുദ്ധ പൗലൂസ് പറയുന്നു:

"Walk in Love"

സ്നേഹത്തോടും പ്രേമത്തോടും കൂടി നമുക്ക് കുടുംബാന്തരീക്ഷം ഊഷ്മളമാക്കാം. മൂല്യബോധമുള്ള തലമുറയെ വാർത്തെടുക്കാം. പൗരസ്ത്യ പിതാക്കന്മാർ പഠിപ്പിക്കുന്നു.

Sex is the wedding gift of God.

ഡോ. ജോർജ്ജ് വർഗ്ഗീസ് കൊപ്പാറ

ഈ പഠനങ്ങളിലൂടെ നാം ചെന്നെത്തുന്നത് 'സൂപ്പർ നാച്വറൽ പവ്വറിലാണ്'. ബൈബിൾ ശാസ്ത്രത്തിന് എതിരല്ല. ശാസ്ത്രീയ സത്യങ്ങൾ ഒളിച്ചുവച്ചിരിക്കുന്ന ഒരു ദൈവശാസ്ത്രചെപ്പാണ് ബൈബിൾ എന്ന് നാം തിരിച്ചറിയണം




# ബിഗ്ബാങ്ങും, സൂപ്പർ നാച്വറൽ പവ്വറും

പ്രപഞ്ചോല്പത്തിയുടെ രഹസ്യം തേടുന്ന ഒരു പരീക്ഷണം 40,000 കോടി രൂപ മുടക്കി ജനീവയിൽ നടക്കുകയാണെന്ന് പത്രപംക്തികളിലൂടെ അറിയാൻ കഴിഞ്ഞത് ഉദ്വേഗം ജനിപ്പിക്കുന്നതാണ്. ശാസ്ത്രം ഇത്രത്തോളം പുരോഗമിച്ചുവെങ്കിലും ഈ പ്രപഞ്ചം എങ്ങനെ ഉദ്ഭവിച്ചുവെന്ന് കൃത്യമായി പറയുവാൻ ആർക്കും കഴിഞ്ഞിട്ടില്ല. ഇതൊക്കെ ദൈവസൃഷ്ടിയാണെന്ന് ദൈവ വിശ്വാസികൾ കരുതുന്നു. മറുവശത്ത് പ്രപഞ്ചം ഉളവായത് ബഹിരാകാശത്ത് ആദ്യം ഉണ്ടായിരുന്ന പദാർത്ഥങ്ങൾ ചില പ്രത്യേക ബിന്ദുക്കളിൽ കേന്ദ്രീകരിക്കുകയും ഒരു 'ദിവസം അതു പൊട്ടിത്തെറിക്കുകയും അതിൽ നിന്ന് ചില ഭാഗങ്ങൾ നാലുദിശയിലേക്കും അതിവേഗം സഞ്ചരിക്കുകയുമായിരുന്നു എന്ന് ബിഗ് ബാംഗ് (Big Bang) തിയറി പഠിപ്പിക്കുന്നതായി ശാസ്ത്ര ഗവേഷകർ കരുതുന്നു.

ശാസ്ത്രത്തിന് നിരക്കുന്നതല്ല ബൈബിളിലെ പ്രതിപാദ്യങ്ങൾ എന്നതാണ് പൊതുവെയുള്ള ധാരണ. എന്നാൽ ശാസ്ത്രീയ തത്വങ്ങൾ മിക്കതും ബൈബിൾ തത്വസംഹിതകളിൽ സമരസപ്പെടുന്നതും പരസ്പര പൂരകങ്ങളുമാണെന്ന സത്യം ശാസ്ത്ര-ദൈവശാസ്ത്രജ്ഞൻമാർ അംഗീകരിച്ചിട്ടുണ്ട്. ബൈബിൾ സിദ്ധാന്തങ്ങൾ ഒരിക്കലും മാറ്റിപ്പറയേണ്ടി വന്നിട്ടില്ല. ബൈബിളിൽ വെളിപ്പെടുന്ന സനാതന സത്യങ്ങൾ കാലാതിവർത്തികളായി എന്നും നിലനിൽക്കുന്നു.

പ്രപഞ്ചത്തിന്റെ ആവിർഭാവം 1500-2000 കോടി വർഷങ്ങൾക്കു മുമ്പാണ് നടന്നതെന്ന് യുറേനിയം -235, തോറിയം - 232 എന്നീ ഐസോടോപ്പുകളുടെ പഠനത്തിൽ നിന്ന് പറയാൻ കഴിയും. അമിട്ടുപൊട്ടുന്നതുപോലെ ഒരു പദാർത്ഥം പൊട്ടിത്തെറിച്ച് നാനാദിക്കിലേക്കും പദാർത്ഥങ്ങളും ഊർജ്ജവും ചിന്നിച്ചിതറുന്നുവെന്നാണ് നമ്മുടെ ചിന്ത. എന്നാൽ അങ്ങനെയല്ല, ശൂന്യസ്ഥലം

എന്നൊന്ന് ബിഗ് ബാങിന് മുമ്പിലില്ല. സ്ഥലവും കാലവും ആരംഭിക്കുന്നതു തന്നെ ഈ അതുല്യ മുഹൂർത്തത്തിൽ നിന്നുമാണ്. അതുകൊണ്ട് പൊട്ടിത്തെറിച്ച് ഒന്നും ചിന്നിച്ചിതറുന്നില്ല. എല്ലാം അതിൽ നിന്ന് ഉളവായി വരികയാണ്. ഊർജ്ജം എവിടെ നിന്നും ആദ്യമായി ഉദ്ഭവിക്കുന്നുവെന്ന ചോദ്യത്തിന് മുമ്പിൽ ഭൗതിക ശാസ്ത്രത്തിന് മതിയായ ഉത്തരങ്ങളില്ല. അവിടെയാണ് "ആദിയിൽ വചനമുണ്ടായിരുന്നു" (യോഹ : 1:1) എന്ന ബൈബിൾ വാക്യത്തിന്റെ പ്രസക്തി.

ഈ ഊർജ്ജമായിരിക്കാം ദ്രവ്യവും പ്രതിദ്രവ്യവുമായി മാറിയത്. ഒരു ഫോട്ടോൺ (പ്രകാശ കണിക) ഇലക്ട്രോണായും, പോസിട്രോണായും മാറണമെങ്കിൽ 1.02 eV ഊർജ്ജമെങ്കിലും വേണം. അതായത് കുറഞ്ഞത് 600 കോടി ഡിഗ്രി ചൂടെങ്കിലും ഉണ്ടെങ്കിൽ മാത്രമെ പ്രകാശ കണങ്ങൾ ഇലക്ട്രോണായും പോസിട്രോണായും മാറ്റപ്പെടുകയുള്ളൂ. ഇലക്ട്രോൺ കഴിഞ്ഞാൽ ഭാരമുള്ള കണം മ്യൂയോൺ (Muon) ആണ്. ഒരു ഫോട്ടോൺ മ്യൂയോൺ കണമായും പ്രതികണമായും മാറണമെങ്കിൽ 105.6 ദശലക്ഷം ഇലക്ട്രോൺ വോൾട്ടെങ്കിലും ഊർജ്ജം ആവശ്യമാണ്. ആദിമ സൃഷ്ടിയുടെ സമയത്ത് താപനില 1000 കോടി ഡിഗ്രി സെൽഷ്യസ് ആയിരിക്കാനാണ് സാധ്യത. അപ്പോൾ എല്ലാ പ്രാഥമിക കണങ്ങളും ആദ്യം തന്നെ സൃഷ്ടിക്കപ്പെട്ടുവെന്നു വേണം കരുതാൻ.

പ്രപഞ്ചസൃഷ്ടിക്കുശേഷം 100 സെക്കന്റുകഴിഞ്ഞപ്പോൾ ഭൂമി വീണ്ടും തണുത്ത് താപം 100 കോടി ഡിഗ്രിയായി. അങ്ങനെ പ്രപഞ്ചം ക്രമേണ തണുത്ത് തുടങ്ങി 2000 കോടി വർഷം കഴിഞ്ഞപ്പോൾ താപം കേവലം 3 ഡിഗ്രി കെൽവിനായി. അതായത് –270 ഡിഗ്രി സെൽഷ്യസ്. 1964 –ൽ പെൻസിയാസും, വിൽസണും ചേർന്നാണ് ഈ പശ്ചാത്തല വികിരണം (Back ground radiation) ആന്റിനയുടെ സഹായത്താൽ അളന്നത്. പ്രപഞ്ചസൃഷ്ടി നടന്നതിന്റെ പ്രതിധ്വനിയായിട്ടാണ് ഈ പ്രപഞ്ച വികിരണം വ്യാഖ്യാനിക്കപ്പെട്ടത്. പ്രപഞ്ചം ഉണ്ടായ ഒന്നോ രണ്ടോ നിമിഷങ്ങൾ കഴിഞ്ഞപ്പോൾ ആകെയുണ്ടായിരുന്നത് പ്രകാശം മാത്രമാണ്. ഊർജ്ജ കിരണങ്ങൾ തിങ്ങിനിറഞ്ഞിരുന്ന പ്രപഞ്ചത്തിൽ, ക്വാണ്ടം സിദ്ധാന്തം ഈ ഊർജ്ജത്തെ വിവക്ഷിക്കുന്നത് കണമായിട്ടാണ്. ഐൻസ്റ്റീന്റെ ആപേക്ഷികതാ സിദ്ധാന്ത പ്രകാരം ഊർജ്ജം പദാർത്ഥമായി മാറി.

ഇന്ത്യക്കാരനായ ജെ.വി.നർലിക്കർ പ്രപഞ്ചമാതൃകയൊന്നു പുതുക്കി. പ്രപഞ്ചത്തിൽ അങ്ങിങ്ങായി കുമിളകൾപോലെ ഒരു പ്രതിഭാസമുണ്ടായെന്നും, ഉയർന്ന താപനിലയിൽ കിടന്നിരുന്ന പ്രപഞ്ചത്തിൽ പൊടുന്നനവെ എങ്ങനെയോ ഒരു ഭാഗത്ത് ഉത്പ്ലവനം (Inflation) സംഭവിച്ചു. ഈ ഉത്പ്ലവനമാണ് പ്രപഞ്ചത്തിന്റെ ചലനാവസ്ഥക്ക് കാരണമായിട്ടുള്ളത് എന്ന് അദ്ദേഹം വാദിച്ചു. ഇതിനു കാരണക്കാരൻ ആര് എന്നതിന് നർലിക്കറും കൂട്ടരും അവലംബിക്കുന്നത് ഒരു അജ്ഞാത പ്രഭവ കേന്ദ്രത്തെയാണ്. സൃഷ്ടി നടത്തിയ ഈ ശക്തിയെ അവർ സീ–ഫീൽഡ് (C-Field) എന്നു വിളിച്ചു. ഈ സീ–ഫീൽഡ് ദൈവം ആകാമെന്നിടത്താണ് നർലിക്കറും കൂട്ടരും ചെന്നു നിൽക്കുന്നത്.



ശൂന്യതയിൽ ഉണ്ടായിരുന്ന അതിദ്രവ്യം സ്വന്തമായി കറങ്ങിക്കൊണ്ടിരിക്കുന്നു (Spin) എന്നു വേണം കരുതാൻ. കോണീയ സംവേഗ സംരക്ഷണ നിയമം (Law of conservation of Angular momentum) പ്രകാരം അതേ ദിശയിൽ കറങ്ങിക്കൊണ്ടിരിക്കുന്ന പദാർത്ഥം പൊട്ടിത്തെറിച്ചാൽ ഉണ്ടാകുന്ന കഷണങ്ങൾക്കെല്ലാം ഒരേ ദിശയിലുള്ള കറക്കമായിരിക്കും ലഭിക്കുക. അപ്പോൾ എല്ലാ ഗ്രഹങ്ങൾക്കും സൂര്യന്റെ അതേ ദിശയിലുള്ള കറക്കം തന്നെയാവണം ലഭിക്കേണ്ടത്. എന്നാൽ ഗ്രഹങ്ങളിൽ ബുധനും യുറാനസും എതിർദിശയിലാണ് കറങ്ങുന്നത്. അതുപോലെ തന്നെയാണ് ചന്ദ്രനും കറങ്ങുന്നത്. അപ്പോൾ ബിഗ്–ബാങ് സ്ഫോടനം കോണീയ സംവേഗ സംരക്ഷണ നിയമം അനുസരിക്കുന്നില്ല എന്നു വേണം കരുതുവാൻ. ഇതു ശാസ്ത്രജ്ഞൻമാരെ വിഷമത്തിലാക്കിയിട്ടുണ്ട്.

### ഐൻസ്റ്റീനും ഊർജ്ജത്തിന്റെ ഉറവിടവും

കുഴഞ്ഞുമറിഞ്ഞു കിടന്നിരുന്ന അവസ്ഥയിൽ നിന്നും അടുക്കും ചിട്ടയും ഉള്ള അവസ്ഥയിലേക്ക് പ്രപഞ്ചം എങ്ങനെ വന്നു. അതിന് കാരണഭൂതമായി നിന്നത് ഏത് ശക്തിയാണ്. പ്രപഞ്ചശാസ്ത്രജ്ഞന്മാരെ ഉറക്കം കെടുത്തിയ സമസ്യകളായിരുന്നു ഇവ.

ആദ്യനിമിഷങ്ങളിലുണ്ടായ ക്വാണ്ടം വ്യതിയാനങ്ങളാണ് ഇന്നു കാണുന്ന മാറ്റങ്ങൾക്ക് നിദാനമായിട്ടുള്ളതെന്ന് കരുതുന്നു. ആദ്യത്തെ 10–30 സെക്കന്റിനുള്ളിൽ ഈ വ്യതിയാനം സംഭവിച്ചിരിക്കാം. എന്തുകൊണ്ടാണ് ഇത്തരം വ്യതിയാനങ്ങൾ രൂപപ്പെട്ടത് എന്നുള്ളത് ഇന്നും ശാസ്ത്രജ്ഞന്മാരുടെ മുമ്പിൽ ഉത്തരമില്ലാത്ത ഒരു സമസ്യയാണ്. ക്വാണ്ടം അസ്ഥിരത മൂലം ഇൻഫ്ളേഷൻ കാലത്ത് അതിസൂക്ഷ്മമായ വ്യതിയാനങ്ങൾ ഉണ്ടായതാവാം എന്നു കരുതുന്നു. ഈ അസ്ഥിരത പ്രപഞ്ചത്തിൽ വ്യതിയാനങ്ങൾ മൂലമുണ്ടാകുന്ന മാറ്റങ്ങൾ പ്രവചനാതീതമാണ്. പ്രപഞ്ചത്തെപ്പറ്റി ആർക്കും ഒന്നും പറയാനാവാത്ത അവസ്ഥ. അതിസൂക്ഷ്മങ്ങളായ പഠനങ്ങളിലേക്ക് എത്തിച്ചേരുമ്പോൾ വഴിമുട്ടുന്ന ഒരവസ്ഥ. അവിടെയാണ് ഐൻസ്റ്റീൻ പറയുന്ന "സൂപ്പർ നാച്വറൽ പവറിന്റെ" സാന്നിദ്ധ്യം അറിയുന്നത്.

ബിഗ്ബാങ് തിയറി പറയുന്നത് വിസ്ഫോടനത്തിനുമുമ്പ് സ്പേസിൽ തുല്യ അളവിൽ ദ്രവ്യവും പ്രതിദ്രവ്യവും ഉണ്ടായിരുന്നു. അവയുടെ

കൂടിച്ചേരലിൽ ദ്രവ്യവും പ്രതിദ്രവ്യവും കൂടിച്ചേർന്ന് ഊർജ്ജം ഉണ്ടാകുന്നു. എന്നാൽ പ്രപഞ്ചത്തിലുള്ള പ്രതിദ്രവ്യങ്ങളായ പോസിട്രോൺ, ആന്റി പ്രോട്ടോൺ തുടങ്ങിയവയുടെ ലഭ്യത തുലോം തുച്ഛമാണ്. അവ ഒരിക്കലും ദ്രവ്യങ്ങളുടെ ലഭ്യതയോടു തുല്യമായിരുന്നില്ല എന്നാണ് പഠനങ്ങൾ തെളിയിക്കുന്നത്. പ്രപഞ്ചത്തിൽ സ്ഫോടനത്തിനു മുമ്പുണ്ടായിരുന്ന അതിസാന്ദ്രതയുള്ള ദ്രവ്യത്തിന് രൂപാന്തരമുണ്ടാകുവാനുള്ള ഊർജ്ജം എവിടെ നിന്നു ലഭിച്ചു. ഈ സ്ഫോടനത്തെ എന്തുകൊണ്ടാണ് ഗുരുത്വാകർഷണ ബലം കൊണ്ട് തടഞ്ഞുനിർത്താതിരുന്നത്. വലിയ സ്ഫോടനത്തിനുശേഷം ഉണ്ടായ ഗ്യാസ് വികസിക്കാനല്ലേ സാദ്ധ്യത. അത് പിന്നീട് എങ്ങനെ ചെറിയ ഗ്രഹങ്ങളും നക്ഷത്രങ്ങളുമായി. ഇവയെല്ലാം ചെന്നെത്തുന്നത് ഐൻസ്റ്റീൻ പറഞ്ഞ "സൂപ്പർ നാച്ചറൽ പവ്വറിലാണ്".

പ്രപഞ്ചത്തിൽ നാലു ബലങ്ങളുണ്ട്. വീര്യബലം (Strong force), ക്ഷീണബലം (Weak force), വിദ്യുത്കാന്തിക ബലം(Electromagnetic force), ഗുരുത്വാകർഷണ ബലം (Gravitational force). ഐൻസ്റ്റീൻ വിശ്വസിച്ചിരിക്കുന്നത് ഈ നാലു ബലങ്ങളും ഒന്നാണെന്നാണ്. എല്ലാ ബലങ്ങളും ഒരു ഏകബലത്തിന്റെ ഭാഗമാണെന്ന് അദ്ദേഹം സമർത്ഥിച്ചു. പ്രപഞ്ചം ഉണ്ടായ ആദ്യ നിമിഷങ്ങളിൽ $10^{-48}$ സെക്കന്റുവരെ നാലു ബലങ്ങളും ഒന്നായിരുന്നു. കുറെകഴിഞ്ഞപ്പോൾ വീര്യബലം (Strong force) വേർപെട്ട് ($10^{-38}$ സെക്കന്റ്) പ്രോട്ടോണും, ന്യൂട്രോണും ഉണ്ടായി. കുറെക്കൂടി കഴിഞ്ഞപ്പോൾ മൗലിക കണങ്ങൾ വീണ്ടും സൃഷ്ടിച്ചു. പ്രപഞ്ചത്തിന്റെ വലിപ്പം കൂടി, അപ്പോൾ ഗുരുത്വാകർഷണ ബലം രൂപപ്പെട്ടു. പിന്നെയും നിമിഷങ്ങൾ കഴിഞ്ഞപ്പോൾ ക്ഷീണബലം വന്നു. ഈ നാലു ബലങ്ങളും ഒന്നിച്ചു ചേർത്തിരുന്ന ബലത്തെ ദൈവചൈതന്യമെന്ന് നമുക്ക് വിശേഷിപ്പിക്കാം. സ്റ്റീഫൻ ഹോക്കിംഗ്സും അദ്ദേഹത്തിന്റെ 'At the beginning of time' എന്ന പുസ്തകത്തിൽ പറയുന്നതും ഇതുതന്നെ.

ആദിയിൽ ഉല്പത്തിക്കുമുമ്പ് വചനം (ഊർജ്ജം) ഉണ്ടായിരുന്നുവെന്നും അതു ദൈവം ആണെന്നും യോഹന്നാൻ ശ്ലീഹാ സാക്ഷിക്കുന്നു. ഈ ഊർജ്ജത്തിന് ജഡമായിത്തീരുവാൻ കഴിയും എന്നും അദ്ദേഹം പറയുന്നു. ഇത് ഐൻസ്റ്റീന്റെ ആപേക്ഷികതാ സിദ്ധാന്തത്തിലൂടെ തെളിയിക്കപ്പെട്ടിട്ടുണ്ട്. പിണ്ഡത്തിന് ഊർജ്ജവും ഊർജ്ജത്തിന് പിണ്ഡവും ആകാൻ കഴിയും എന്ന് അദ്ദേഹത്തിന്റെ സുപ്രസിദ്ധ സമവാക്യത്തിലൂടെ ($E = mc^2$) തെളിയിക്കപ്പെട്ടിട്ടുണ്ട്.

ഇതിൽ നിന്നെല്ലാം നാം ചെന്നെത്തുന്നത് 'സൂപ്പർ നാച്ചറൽ പവ്വറി ലാണ്'. ബൈബിൾ ശാസ്ത്രത്തിന് എതിരല്ല. ശാസ്ത്രീയ സത്യങ്ങൾ ഒളിച്ചു വച്ചിരിക്കുന്ന ഒരു ദൈവശാസ്ത്രചെപ്പാണ് ബൈബിൾ എന്ന് നാം തിരിച്ചറിയണം. ■

## അമേരിക്കയിലെ ഫാമിലി...

*14-ാം പേജിൽ നിന്നു തുടർച്ച...*

കൊച്ചു പദ്ധതികൾക്കായി അവിടേക്കു പിരിവിനു ചെല്ലുന്നത് ഉള്ള ബന്ധത്തെ വഷളാക്കുമെന്നു തോന്നുന്നു. എത്ര പ്രഗത്ഭരാണെങ്കിലും പിരിവിനായി ചെല്ലുവരേക്കുറിച്ച് മിക്ക വൈദികർക്കും ജനങ്ങൾക്കും മതിപ്പില്ല. ആരെല്ലാം എതിർത്താലും പരിചയക്കാരും ബന്ധുക്കളും, സ്നേഹിതരും, ഒരേ പള്ളിക്കാരുമെന്ന നിലയിൽ പലരിൽ നിന്നും എല്ലാവർക്കും ഏറിയും കുറഞ്ഞും എന്ന നിലയിൽ സഹായം ലഭിക്കാതിരിക്കയില്ല. എന്നാൽ മനസ്സോടെയല്ലാ, നിർബന്ധത്താലാണ് ഇന്ന് പലരും പ്രവർത്തിക്കുന്നത്. ചുരുക്കത്തിൽ അമേരിക്കയിൽ നിന്ന് പണം പിരിച്ചോളാമെന്ന നിലയിൽ ഇനി നമ്മുടെ നാട്ടിൽ ആരും പദ്ധതികൾക്ക് രൂപം നൽകരുതെന്നാണ് എന്റെയും അഭിപ്രായം.

സഭ ഒരു വർഷം രണ്ടു മേജർ പദ്ധതികൾ ആവിഷ്ക്കരിക്കുക. ഒരു കോടിയിൽ കുറയാതെയുള്ള പദ്ധതികളായിരിക്കണം. അമേരിക്കയിലെ പള്ളികളെ രണ്ടായി തിരിച്ച് (ഭാവിയിൽ രണ്ടു ഭദ്രാസനങ്ങളുണ്ടായാൽ വിഭജനം അത്തരത്തിലുമാകാം) ഒരു വർഷം ഒരു പദ്ധതി ആവിഷ്ക്കരിച്ചാൽ വൈദികരും ജനങ്ങളും നന്നായി സഹായിക്കുകയും വളരെ ബ്രഹത്തായ പദ്ധതികൾ നടപ്പാക്കാനാവുകയും ചെയ്യും. മുൻപ് പലരും പറഞ്ഞിട്ടുള്ള ഈ ആശയം ഇപ്പോൾ കുറേക്കൂടി അർത്ഥവത്തായി തോന്നുന്നു.

ആടുകളെ പേരു ചൊല്ലി വിളിക്കുന്ന ഒരു ഇടയ ശുശ്രൂഷയിലേക്കു പട്ടക്കാരും, അവരെ ആവിധത്തിൽ നയിക്കുവാൻ മേല്പട്ടക്കാരും ശ്രമിക്കുകയാണ് ഈ കാലഘട്ടത്തിന്റെ ആവശ്യം. ഒട്ടനവധി ചെറുകിട ജീവകാരുണ്യ സ്ഥാപനങ്ങളുടെ നടത്തിപ്പു മൂലം സഭയുടെ സാക്ഷ്യം എന്തുമാത്രം വർദ്ധിച്ചു. എന്ന് വിലയിരുത്തേണ്ട സമയം കഴിഞ്ഞു.

ജനങ്ങളെ ശുശ്രൂഷിക്കുക. ദശാംശമെങ്കിലും മാറ്റിവെക്കാൻ അവരെ പഠിപ്പിക്കുക. ആരും ആവശ്യപ്പെടാതെ അതു തങ്ങളുടെ കടമയെന്നു കരുതി അർഹമായ സ്ഥാനങ്ങളിൽ സഹായം എത്തിക്കാൻ അവർ സ്വമേധയാ തയാറാകുന്ന അവസ്ഥയിലേക്കു വിശ്വാസികളെ ആത്മീയമായി വളർത്തുകയാണ് ഇന്നാവശ്യം.

ചുരുക്കത്തിൽ അമേരിക്കയിൽ പോയി പിരിവു നടത്താമെന്ന നിലയിൽ ആരും പദ്ധതികൾ ആവിഷ്ക്കരിക്കരുത്. അതേ സമയം സഭയായി ആരംഭിക്കുന്ന, പബ്ലിക് സ്കൂളും, കോളേജുമൊന്നുമില്ലാത്ത, തികച്ചും ആവശ്യമായിരിക്കുന്ന, പ്രസ്ഥാനങ്ങൾക്കായി സഭയുടെ അനുമതിയോടെ വർഷത്തിൽ ഒന്നോ, രണ്ടോ പ്രാവശ്യം അവരെ സമീപിക്കുക. അല്ലാഞ്ഞാൽ വി. കുർബാന ചൊല്ലുവാൻ കൂടി ഇങ്ങോട്ടു വരണ്ടതില്ല എന്ന് ഗൾഫിൽ സംഭവിച്ചപോലെയുള്ള ദുര്യോഗം അനതിവിദൂരഭാവിയിൽ അമേരിക്കയിലും സംഭവിക്കുമെന്ന് ഏറെക്കുറെ ഉറപ്പാണ്.

ഈ നിരീക്ഷണത്തോട് വിയോജിപ്പുള്ളവർ കാണുമായിരിക്കാം. എങ്കിലും ഉദ്ദേശ ശുദ്ധിയെ പ്രതി മാപ്പു നൽകണമെന്ന് പേക്ഷിച്ചുകൊണ്ട് വിരാമമിടട്ടെ. ■

# മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച് - മസ്ക്കറ്റ്

# തണൽ "സാന്ത്വനം"

## ഹൃദയ ശസ്ത്രക്രിയ പദ്ധതി 2008 – 2009

മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ ഈ വർഷത്തെ ജീവകാരുണ്യ പ്രർത്തനങ്ങളിൽ ഏറ്റം പ്രാധാന്യം നൽകി തയാറാക്കിയ തണൽ സാന്ത്വനം ഹൃദയ ശസ്ത്ര ക്രിയ സഹായ പദ്ധതി പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റലുമായിച്ചേർന്ന് നടത്തുവാൻ ആഗ്രഹിക്കുന്നു. ഓർത്തഡോക്സ് സഭാംഗങ്ങളായ 20 വയസിൽ താഴെയുള്ള ഹൃദയ സംബന്ധമായ അസുഖങ്ങൾ നേരിടുന്നവരുടെ മാതാപിതാക്കളിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷകൾ 2008 നവംബർ 30–ന് മുമ്പ് താഴെക്കാണുന്ന വിലാസത്തിൽ ലഭിച്ചിരിക്കണം.

**നിബന്ധനകൾ**

- അപേക്ഷകൻ ഓർത്തഡോക്സ് സഭാംഗവും യഥാർത്ഥ ക്രിസ്തീയ സാക്ഷ്യം നൽകുന്ന കുടുംബവും ആയിരിക്കണം.
- ഇടവക വികാരിയുടെ ശുപാർശക്കത്ത്, ഇടവക മാനേജിംഗ് കമ്മറ്റിയുടെ അനുമതിക്കത്ത് ഇവ അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
- സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർക്കാണ് മുൻഗണന.
- ഇപ്പോഴുള്ള ഭവനത്തിന്റെ ഒരു ഫോട്ടോഗ്രാഫ് (അപേക്ഷകൻ സഹിതം ഉള്ളത്) അയച്ചു തരണം.
- സാമ്പത്തിക പിന്നോക്കാവസ്ഥ തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
- രോഗിയെ ഇപ്പോൾ ചികിത്സിക്കുന്ന ഡോക്ടറുടേയും, ഹോസ്പിറ്റലിന്റേയും, രോഗാവസ്ഥ തെളിയിക്കുന്ന രേഖകളും അയച്ചുതരണം.
- തെരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകർക്ക് പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റൽ മുഖേന മാത്രം ചികിൽസ ലഭ്യമായിരിക്കും. സാമ്പത്തിക സഹായം നേരിട്ട് വ്യക്തികൾക്ക് നൽകുന്നതല്ല.
- തണൽ സാന്ത്വനം കമ്മറ്റി തെരഞ്ഞെടുക്കപ്പെടുന്ന രോഗിയുടെ നിജസ്ഥിതി നേരിട്ട് സന്ദർശിച്ച് ബോദ്ധ്യപ്പെട്ടതിനുശേഷം മാത്രമായിരിക്കും അന്തിമ ലിസ്റ്റിൽ ഉൾപ്പെടുത്തുന്നത്.
- തണൽ സാന്ത്വനം കമ്മറ്റിയുടെ തീരുമാനം അന്തിമമായിരിക്കും

**അപേക്ഷകൾ അയയ്ക്കേണ്ട വിലാസം**

**The Vicar,**
**Mar Gregorios Orthodox Church,**
**P. O. Box. 948, PC 100**
**Muscat, Sultanate of Oman**

എ. എം. ഔസേപ്പ്, നിരണം



"യഹൂദർ കുരിശിന് പണിയുവാൻ വേണ്ടിയുള്ള തടി അന്വേഷിച്ചു നടന്നു. അവസാനം അവർ ബെദ്സയ്ദ എന്ന കുളത്തിന്റെ കരയിൽ എത്തി അത്ഭുതം എന്നു പറയട്ടെ അതിമനോഹരമായ ഒരു തടി കുളത്തിലെ വെള്ളത്തിൻ പൊങ്ങി കിടക്കുന്നതായി അവർ കണ്ടു. അവർ തടി കരയ്ക്ക് കയറ്റി മശിഹായ്ക്ക് വേണ്ടി കുരിശു പണിത് അതിന്മേൽ അവർ നമ്മുടെ കർത്താവിനെ ക്രൂശിച്ചു. അങ്ങനെ ജീവവൃക്ഷമാകുന്ന കുരിശുമരത്തിന്മേൽ താൻ തന്നെ കയറി ജീവന്റെ കനിയായിതീരുന്നു. ആ ജീവകനിയാണ് നാം ഇന്നു അനുഭവിക്കുന്ന **വി. കുർബ്ബാന**"

# വിശുദ്ധ **സ്ലീബ**

മരം മൂലം ലോകത്തിലേക്ക് പാപവും മരണവും വന്നതിനാൽ മരം (കുരിശു) മൂലം ലോകത്തിന് പാപമോചനവും ജീവനും, ഉയിർപ്പും നല്കപ്പെട്ടു.

ഏദൻതോട്ടത്തിലെ അറിവിൽ വൃക്ഷഫലം മനുഷ്യവർഗ്ഗത്തിന് വിലക്കപ്പെട്ട കനിയായിരുന്നു. ദൈവകല്പനയെ ലംഘിച്ച് ആദാം ആ ഫലം ഭക്ഷിച്ചതിനാൽ ആദ്യ മനുഷ്യരിലും തദ്വാര മനുഷ്യജാതി മുഴുവനിലും പാപവിഷം കടന്നുകൂടി. മനുഷ്യജാതിയെ പാപത്തിൽ നിന്നു ഉദ്ധരിച്ചു നിത്യജീവൻ നല്കുവാൻ ദൈവം മനുഷ്യനായി അവതരിച്ചു. കുരിശുമരമാകുന്ന ജീവവൃക്ഷത്തിന്മേൽ കയറി താൻ തന്നെ ജീവന്റെ കനിയായി തീർന്നു. ഈ ജീവ കനിയുടെ രസമാകുന്ന തിരുവിലാവിലെ രക്തം ആദാമിന്റെ നെറുകയിൽ ഇറ്റിറ്റ് വീഴ്ത്തി മനുഷ്യകുലത്തിന് ജീവന് നല്കി. കുരിശുമരത്തിലെ ബലിയാകുന്ന വി. കുർബ്ബാനയെന്ന കൂദാശ, ആദാമിന്റെ സന്തതികൾക്ക് എക്കാലവും പ്രയോജനപ്പെടുമാറ് കർത്താവിന്റെ തിരുശരീരരക്തങ്ങളായി. ഭൂമിയിലെ പറുദീസായാകുന്ന സഭയിൽ ഏർപ്പെടുത്തി. അതുവഴി ഇന്നു ജീവവൃക്ഷത്തിന്റെ ഫലം നമുക്ക് പ്രാപ്യമായിതീർന്നിരിക്കുന്നു.

### "ജീവവൃക്ഷത്തിന്മേൽ കർത്താവ് ക്രൂശിതനായി"

യഹോവയായ ദൈവം ഏദൻ എന്ന സ്ഥലത്ത് ഒരു തോട്ടം സൃഷ്ടിക്കുകയും അത് സൂക്ഷിപ്പാനും അതിൽ വേല ചെയ്യുവാനുമായിട്ട് ആദാമിനെയും ഹവ്വായേയും അവിടെ വസിപ്പിച്ചു (ഉല്പ. 2-15). ദൈവത്തിന്റെ കല്പനയെ ലംഘിച്ച് ആദാം ജീവവൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചതിനാൽ ദൈവം അവരെ തോട്ടത്തിൽ നിന്നു പുറത്താക്കി (ഉല്പ. 3-23). ദുഃഖത്തോടുകൂടെ ആദാം അവിടെ നിന്നു യാത്രയായി കുറെദൂരം പോയതിന് ശേഷം ആദാം വീണ്ടും തോട്ടത്തിലേക്ക് തിരിച്ചു വന്നു. ദുഃഖത്തോടെ ആദാം ജീവവൃക്ഷത്തിന്റെ ഒരു കൊമ്പിന് വേണ്ടി യഹോവയോട് യാചിച്ചു. കാരുണ്യവാനായ ദൈവം അവന്റെ സങ്കടയാചന കണ്ട് മനസ്സിലാക്കുകയും ഫലം കായ്ക്കാത്ത ഒരു കൊമ്പ് ജീവവൃക്ഷത്തിൽ നിന്നും മുറിച്ച് ആദാമിന് നല്കി. ആദാം സന്തോഷത്തോടു കൂടെ ആ മരക്കൊമ്പ് മോറിയ മലയിൽ കൊണ്ട് ചെന്നു നട്ടുവളർത്തി അതു ഒരു വൻവൃക്ഷമായിതീർന്നു.

വർഷങ്ങൾ പലതുകഴിഞ്ഞു. അബ്രഹാം ജനിച്ചു. ഒരു ദിവസം യഹോവയായ ദൈവം അബ്രഹാമിനോട് തന്റെ മകനായ യിസഹാക്കിനെ യഹോവയ്ക്കുവേണ്ടി മോറിയ മലയിൽ കൊണ്ടുപോയി ബലിയർപ്പിക്കുവാൻ കല്പിച്ചു (ഉല്പ. 22-2). അബ്രഹാം അതികാലത്ത് എഴുന്നേറ്റു കഴുതയ്ക്ക് കോപ്പിട്ടു രണ്ട് ബാല്യക്കാരയും തന്റെ മകനായ യിസഹാക്കിനെയും കൂട്ടി ഹോമയാഗത്തിനുള്ള വിറകും എടുത്തുകൊണ്ട് യാത്ര പുറപ്പെട്ടു. മൂന്നാം ദിവസം അബ്രഹാം ദൂരെ നിന്നു യഹോവ കല്പിച്ച സ്ഥലം കണ്ടു. നമ്മുടെ കർത്താവും മൂന്നു ദിവസം ക്രൂശിന്മേൽ കിടന്നു. മൂന്നാം ദിവസം അവൻ ഉയർത്തെഴുന്നേറ്റു.

ഹോമയാഗത്തിനുള്ള വിറക് യിസഹാക്കിന്റെ ചുമലിൽ വച്ചു. അബ്രഹാം മോറിയാമലയിൽ യാഗപീഠം ഒരുക്കി തന്റെ ഏകജാതനായ മകനെ അതിന്മേൽ കിടത്തി അറുക്കുവാൻ വേണ്ടി വാൾ എടുത്തപ്പോൾ ദൈവം അരുളിചെയ്തു. അബ്രഹാം തിരിഞ്ഞു നോക്കി. അതാ, ഒരു മരത്തിൻ ചുവട്ടിൽ ഒരു ആട്ടുകൊറ്റൻ കൊമ്പ് കുരുങ്ങി കിടക്കുന്നു. ഈ മരം ഏത്? ആദം ഏദനിൽ നിന്നു കൊണ്ടുവന്നു നട്ടുവളർത്തിയ ജീവവൃക്ഷം. ആട്ടുകൊറ്റൻ ഏത്? യേശുക്രിസ്തു. അതേ, കാൽവറിയിലെ ക്രൂശു മരണത്തിന്റെ നിഴലായി ഇതിനെ കാണാം. അബ്രഹാം ആട്ടുകൊറ്റനെ കൊണ്ടുവന്നു ബലിയർപ്പിച്ചശേഷം സ്വദേശത്തിലേക്ക് മടങ്ങി.

വീണ്ടും വർഷങ്ങൾ പലതുകഴിഞ്ഞു. ദാവീദ് രാജാവ് ജനിച്ചു. ദാവീദിൽ നിന്നു ശലോമോൻ ജനിച്ചു. ശലോമോൻ രാജാവ് യഹോവയ്ക്ക് ഒരു ദേവാലയം പണിയുവാൻ നിശ്ചയിച്ചു. (1 രാജാ. 5:5) പള്ളി പണിയ്ക്കുള്ള സാധനസാമഗ്രികൾ എല്ലാം സ്വരൂപിച്ചു. മോറിയ മലയിൽ നിന്നും മരങ്ങൾ മുറിച്ചപ്പോൾ ആദാം നട്ടുവളർത്തിയ ജീവവൃക്ഷവും മുറിയ്ക്കപ്പെട്ടു. മുറിയ്ക്കപ്പെട്ട ഈ മരം വളരെ ഭംഗിയുള്ളതും യാതൊരു കേടുപാടുകളും ഇല്ലാത്തതായി കണ്ടതിനാൽ ശലോമോൻ രാജാവ് തന്റെ അരമനയുടെ അടുത്തുള്ള നദിയിൽ പാലത്തിനായി ഉപയോഗിച്ചു. ശേബാരാജ്ഞി യഹോവയുടെ നാമം സംബന്ധിച്ചു ശലോമോനുള്ള കീർത്തി കേട്ടിട്ടു കടമൊഴികളാൽ അവനെ പരീക്ഷിക്കേണ്ടതിനായി വന്നു. (1 രാജ. 10:1-13) രാജ്ഞി തിരികെ പോകുമ്പോൾ ഈ പാലം കടക്കേണ്ടതായി വന്നു. രാജ്ഞി കയറിയ കുതിര ഈ പാലത്തിൽ കയറുവാൻ മടികാണിച്ചു. രാജ്ഞി എല്ലാ കഴിവുകളും കാണിച്ചിട്ടും കുതിര പാലത്തിൽ കയറിയില്ല. ഈ വിഷമ സ്ഥിതി രാജ്ഞി ശലോമോനെ അറിയിച്ചു. അദ്ദേഹത്തിന് തന്റെ ദിവ്യജ്ഞാനത്താൽ കാണുവാൻ സാധിച്ചു. മിന്നുന്ന വാളോടുകൂടിയ മാലാഖമാർ പാലത്തിന്റെ രണ്ട് അഗ്രത്തിലും നില്ക്കുന്നതായി കണ്ടു. ഉടനെതന്നെ രാജാവ്, ഈ തടി വിശുദ്ധമാണെന്നും മനുഷ്യർ ചവിട്ടുവാൻ പാടില്ലായെന്നും കണ്ട് ഈ മരം നദിയിൽ ഒഴുക്കിക്കളഞ്ഞു. ഈ മരം ഒഴുകി ബെദ്സയ്ദ എന്ന കുളത്തിൽ ചെന്നു പതിച്ചു. കാലാകാലങ്ങളിൽ ദൈവ ദൂതന്മാർ ഇറങ്ങി ഈ തടിയിൽ പറ്റിപിടിച്ചിട്ടുള്ള പായൽ/ചെളി കഴുകികളയുമായിരുന്നു. ഈ സമയത്ത് കുളത്തിലെ വെള്ളം കലങ്ങുകയും ആദ്യം ഇറങ്ങുന്ന ആൾ ഏത് വ്യാധി പിടിച്ചവനായാലും സൗഖ്യം പ്രാപിക്കുകയും ചെയ്യുന്നു. (യോഹ. 5:2-4).

വീണ്ടും വർഷങ്ങൾ പലതു കഴിഞ്ഞു ലോകരക്ഷിതാവായ മശിഹ ജനിച്ചു അവിടുന്നു 33 വർഷം ഈ ലോകത്തിൽ ജീവിച്ചു തന്റെ പിതാവിന്റെ ഇഷ്ടം എല്ലാം നിറവേറ്റി. അവസാനം പുരോഹിതവർഗ്ഗം അവനെ നശിപ്പിക്കാൻ തുനിഞ്ഞിറങ്ങി. അവരുടെ ആഗ്രഹങ്ങൾ നിറവേറി.

ന്യായാധിപനായ പീലാത്തോസ് ലോക രക്ഷകനെ ക്രൂശിപ്പാൻ വിധിച്ചു. യെഹൂദർ കുരിശ് പണിയുവാൻ വേണ്ടി തടി അന്വേഷിച്ചു നടന്നു. അവസാനം അവർ ബെദ്സയ്ദ എന്ന കുളത്തിന്റെ കരയിൽ എത്തി അത്ഭുതം എന്നു പറയട്ടെ. അതിമനോഹരമായ ഒരു തടി കുളത്തിലെ വെള്ളത്തിൽ പൊങ്ങി കിടക്കുന്നതായി അവർ കണ്ടു. അവർ തടി കരയ്ക്ക് കയറ്റി മശിഹായ്ക്ക് വേണ്ടി കുരിശു പണിത് അതിന്മേൽ അവർ നമ്മുടെ കർത്താവിനെ ക്രൂശിച്ചു. അങ്ങനെ ജീവിവൃക്ഷമാകുന്ന കുരിശുമരത്തിന്മേൽ താൻ തന്നെ കയറി ജീവന്റെ കനിയായിതീർന്നു. ആ ജീവകനിയാണ് നാം ഇന്നു അനുഭവിക്കുന്ന വി. കുർബ്ബാന. ■



**യേശുനാഥന്റെ പൂന്തോട്ടം**

അടുത്ത ലക്കം മുതൽ
കുഞ്ഞുങ്ങൾക്കുവേണ്ടി
കുഞ്ഞിച്ചായൻ വീണ്ടും എഴുതിത്തുടങ്ങുന്നു

D. BABU PAUL, BAR ETO BRIRO

# THEOTOKOS OUR FORTE

Pleading that I may not be misunderstood as indulging in polemics may I begin by stating that Mary venerated by the East is hijacked by the West (read Roman Catholic Church) and encapsulated in declared Dogmas putting the East (read Orthodox Churches) - unnecessarily as I hope to show later- in a defensive posture. Consider first the prayer Ave Maria. We in the Orthodox tradition have used this prayer since the fifth century. The West began using the first two verses (Luke 1: 28 & 42) from the eleventh/twelth centuries and added the third, the intercessory prayer, as late as the sixteenth century; it was Pius V who formally permitted this prayer. Later came the Rosary and the Marian Novena. There is no harm, and I personally use the Rosary in my meditations everyday, but when you recite Hail Mary ten times after every Our father and before every Trinitarian praise the less informed imagine that Mary is being converted into a super god(dess). Of course it does not disturb me because I see the Rosary as a special devotion to Mariam *Yoldath Aloho*, comparable to the litanies we have in our prayer books and the Intercession that we add on to *basmalko* in the Holy Quorbono, but the impression gains ground that Rosary is an exercise in Mariolatry. Take now the Feast of the Assumption. This again is an Orthodox tradition declared by Pius XII as Dogma as recently as 1950! Basically our church- *the Suriani Orthodox Church* (incidentally I find it linguistically unattractive to call ourselves *the Syriac Orthodox* and therefore I use *suriani*, as used by William Darlymple) - has difference in perception only with a Byzantine tradition that holds that Mary after her death was *resurrected* and taken to heaven, and none with the Catholic teaching that the body and soul were taken to heaven. And again the question of Immaculate Conception. Our church does accept a special place for Mary and observes her birthday as a feast (although in Category 3 where it is not compulsory to refrain from secular activities after the Holy Quorbono). The Church does not normally celebrate birthdays. There are only three instances. Christmas, of course, and the birth of Mary and John the Baptist. If in the case of the latter it is being filled with Holy Spirit while in the mother's womb that justifies the celebration of birth by mathematical logic it can be argued that Mary was also purified while in the womb of Hanna. In both cases the conception was natural and not supernatural. All that the Catholic Church teaches is that while conceived through sexual intercourse Mary as the future Theotokos was purified in the very first moment of existence. The suriani tradition admits that she was made particularly blemish-less at the Annunciation. Of course I consider our Orthodox position more logical because it was Mary's individual and *free* consent that made her the Theotokos. Had it been a predestined cleansing the logic which the Catholic Church tries to build to justify her position as Co Redemptrix would fall flat because what matters there is her consent. If she was immaculate from the first moment of the embryo her consent has no special virtue; she was just part of a predestined process. Therefore her status as Co Redemptrix because of her consent becomes irrational because the mere fact of her conceiving the Son as she was destined to is independent of her personal consent. In fact in would not sound irreverent I would say that in this line of thinking even the Centurion who supervised the Crucifixion had a role in the Redemptive process! To sum up this point I may say that our adoration of Mary is more ancient than that of the West, but to cover the 'lateness' of this late discovery, as it were, the West is going places and our theologians feel compelled to be on the defensive. As we have just celebrated the *soonoyo* of Theotokos let us try to understand this. Soonoyo is not a term specific to Mary. It can be applied to any believer. In Malayalam it was translated as *vangippu*. That is a word which was no longer in common usage even by the middle of the last century when the local Roman Catholics needed a word to describe the new dogma. *Vanguka* means *to buy, to-accept, to withdraw, to become extinct, to remove from*



We observe the Soonoyo Fast compulsorily and the Octave preceding her birthday optionally. We consider her the Queen of Angels because she carried in her arms the One whom angels feared to see.

*oven/cooking hearth, to shift a goddess ceremonially, to reduce, and to bend.* These meanings given by Sreekanteswaram in Sabdataravali in 1923 ( and repeated in Kerala Bhasha Nikhandu brought out when I was the Culture Commissar of the State) however are not included by C Madhavan Pillai when he compiled the Malayalam English Dictionary in 1973; he uses only to buy and to remove from hearth as meanings. In other words *vangippu* is not a current usage in Malayalam. Ascension was already known to us as *swargarohanam*.. That is an act where the one who ascends does it on his own. Assumption was a new word. Scholars like I C Chacko coined the word *swargaropanam* which means that the person who is taken to heaven does not do it on his (her) own. Aropanam means raising up to a higher level, alleging something that is not, handing over, putting arrow to the bow, and placement at a height the first presumably is a process and the last an event, does not matter anyway). Therefore swargaropanam means being taken to heaven by somebody else. There is therefore no point in arguing that swargaropanam is unacceptable while vangippu is. The difference is the difference between Assumption (the Western word) and Dormition (the Oriental word). As they refer to different processes both are correct. Dormition means to sleep. Deep sleep actually. The word came to English through French from Latin *dormire*. Recall the derived expressions like dormant and dormitory. Assumption on the other hand is the process of receiving into heaven. According to the Catholic Dogma Mary was taken to heaven body and soul. I cannot find any authentic Roman Catholic statement to confirm that Mary was taken to heaven *alive*. That of course is part of the Greek orthodox tradition that she died, she was resurrected, and then she was taken to heaven. I guess that this tradition arose from an early icon which shows that the Son came to take the soul first and three days later Son took the body too. To sum up my second point: there is no point in arguing about words since Dormition and Assumption are two parts of a big process and since vangippu and swargaropanam are Malayalam usages from two eras in the evolution of language, the former having its root in Tamil and the latter in Sanskrit.

In 451 at the Council of Chalcedon Marcion and Pulcheria expressed the desire to get the body of the Blessed Virgin to be taken to Rome. St. Juvenal, Bishop of Jerusalem, told them in response that Mary had died in the presence of all apostles and after she was buried, on the third day, on Thomas' insistence the tomb was opened and found empty, and thus the apostles believed that the body was truly assumed to heaven.

Now let us try to understand the phenomenon.

Assumption or Dormition refers to the happy departure of Mary by natural death from this life and being received in heaven. My father, the good teacher that he was, once explained the difference by asking me to walk from end to end in the room, my brother being carried by him. Both my brother and I reached the other end, I on my own, and my brother carried by our father. Likewise, said our beloved father, Christ ascended and Mary was assumed to heaven. Assumption has no evidence in the Bible but according to tradition it took place 3 to 15 years after Ascension. Two cities claimed her last dwelling place, Jerusalem and Ephesus. The tradition of the suriani church is that it was in Jerusalem. There are two versions of the event. According to the first all disciples were miraculously summoned to Jerusalem to witness the Dormition. Thomas was late. He saw the angels carrying the body of the Blessed Virgin. He told the angels that he being doubting Thomas may not be believed by his fellow disciples if he said he had seen the Assumption and was therefore given the *soonoro* as physical evidence. It is this soonoro that was discovered in Homs. Carbon dating has confirmed that the soonoro is from the first century although the Marian connection is only the tradition of the church. According to the other tradition all disciples were in Jerusalem and Thomas on the third day wanted the sepulcher to be opened, only to find that the body was missing. Actually both traditions can be reconciled if we take into account the doubting -read scientific -nature of Thomas. Thomas saw the body and got the soonoro but wanted to be sure as to what happened inside the tomb: is this not a plausible reconciliation? Anyway the church believed this.

The Feast of Assumption began to be observed after the Council of Ephesus. Dates did vary but finally was accepted as August 15. Rome of course observed only the Octave, January 1, to the glory of Mary. Benedict XIV however said that it was *possible* that Mary was assumed to heaven and it would be *impious and blasphemous* to deny that statement. However it was Pius XII who in his *Munificentissimus Deus* declared the dogma that the Perpetually Virgin Mother of God after completion of her earthly life was assumed body and soul into the glory of heaven. And to make Mary one among us the Pope carefully chose All Souls Day for the 'infallible' declaration. Had the intention been to give a special superhuman dimension it would have -been better to date the declaration on Octave, Annunciation or Assumption, or even September 8. Many of us do not realize that Pius XII was very conscious of Biblical accuracy and in that background the date of the declaration assumes significance. Nowhere in authentic Catholic teaching have I come across the idea that Mary was alive while being assumed. In fact it is the Greek Orthodox tradition which is unique in this regard. They say that Mary was resurrected during Assumption and their faith is as follows. *"This great Feast of the Church and the icon celebrates a fundamental teaching of our faith-the Resurrection of the body. In the case of the Theotokos, this has been accomplished by the divine will of God. Thus, this Feast is a feast of hope, hope in Resurrection and life eternal. Like those who gathered around the body of the Virgin Mary, we gather around our departed loved ones and commend their souls into the hands of Christ. As we remember those who have reposed in the faith before us and have passed on into the*

*communion of the Saints, we prepare ourselves to one day be received into the new life of the age to come.* " The Greeks believe that Mary died a natural death, that her Son received her soul and on the third day assumed her body into heaven to be rejoined with her soul under the Tree of Life. I am inclined to believe that this formulation came after the icon of the event! Of course they observe the Fast more strictly than all of us. 'The commemo- ration of the Dormition of the Theotokos and the preparation for the Feast begin on August I with a period of fasting. A strict fast is followed on most of the days (no meat, dairy, oil, or wine), with the exceptions of fish on the Feast of the Transfiguration (August 6) and the day of the Dormition. Oil and Wine are allowed on Saturdays and Sundays.'

To sum up my third submission: Mary died a natural death because she was a human being who needed to be saved too. And yet, as the Greek prayer Kontakion holds "neither the grave nor death could contain the Theotokos, the unshakeable hope, ever vigilant in intercession and protection." The prayer goes on to say that He who dwelt in the ever virginal womb transposed her to life. In another prayer, Apolytikion, the Greek church meditates: 'In birth you preserved your virginity, in death you did not abandon the world O Theotokos. As Mother of life you departed to the Source of life delivering our souls from death by your intercession.'

Let me conclude. We in the Suriani Orthodox tradition honour the Mother of God. We are perhaps the only denomination that begins the Holy Quorbono reciting her name. *Mariam deelethok...* It is amusing that while we have lost this significant tradition in our Malayalam translation the Holy Spirit ensured that the Marthomites keep it! They begin the Holy Quorbono with her name, though it was perhaps the clever and mischievous translation that did it! I wonder if we can now substitute NINNE PRASA WICHA with a sloka like MARIAM DAIV APRASA VITRIYU- MA YUHANON MAMDANA YUMIPPOL PRATHIKKU- NNEESA NJANGALKAI NEE KRIPACHEY NJANGALMEI or MARIAM DAIVAPRASAVITRI-YU-MA -SNAPAKAYOHANNANUM PRARTHIKKUNEESA KRIPA CHEY NJANGAL MEL (or something better!) so that we go back to the Suriani Orthodox tradition of commencing our Holy Quorbono with the name of the Theotokos in whose Perpetually Virgin womb God the Son chose to dwell.

We call her the Immaculate- NIRMALA KANYAKA and its variations- without trying to argue the when and how of her immaculate nature. We honour her with many a Feast in the church calendar. We have a day in the week dedicated to her honour and in many Marian churches (e.g. Kuruppampadi in Ankamali Diocese) there is Holy Quorbono offered every Wednesday. We observe the Soonoyo Fast compulsorily and the Octave preceding her birthday optionally. We consider her the Queen of Angels because she carried in her arms the One whom angels feared to see. We consider her the Queen of Prophets because she was spoken of by prophets and her own prophecy in the Magnificat has come true. We consider her the Queen of Evangelists because without her side of the story being conveyed to them no *evangelion* would be complete. We consider her the Queen of Apostles because she was given to John, as representative of all apostles, as their Mother. We consider her the Queen of Martyrs because no martyr suffered more than her. Refer to the litanies at the end of the Rosary: they are all except for two or three later additions what we had in the Suriani Orthodox Church, witness the Pampakuda Book of Prayers. We therefore do not have to be apologetic about our veneration of the Theotokos and it would be blasphemous and impious, to quote the old Pope, Benedict XIV, to do so. May the intercession of Theotokos be our forte.

*Note: Attention is also invited to Appendix III, in my work VEDASABDARATNAKARAM and the various Marian entries in the book.* ■

# ഒറീസയിലെ...

*8-ാം പേജിൽ നിന്നു തുടർച്ച...*

ക്രൂശുകളിൽ നിന്ന് വിമുക്തമായ കേന്ദ്ര നേതൃത്വത്തോട് കൂടിയ സമൂഹസൃഷ്ടി ഗ്രൂപ്പ് ശക്തി കൂടാതെ നീതി ലഭിക്കുമെന്ന് ജനങ്ങൾക്ക്, ഉറപ്പുണ്ടായാൽ രാഷ്ട്രീയമായി സംഘശക്തി സംഘടിപ്പിക്കുന്ന വർഗീയതയുടെ ആവശ്യം ഇല്ലാതെയാകും (iii) ഭീകര പ്രവർത്തനങ്ങൾ നടത്തുകയും, രാഷ്ട്രത്തിന്റെ പൊതുവായ ആദർശങ്ങളെ തമസ്ക്കരിക്കുകയും ചെയ്യുന്ന ഏതൊരു ശക്തികളെയും പ്രതിരോധിക്കുന്ന ആത്മീയ സംസ്ക്കാരം രൂപപ്പെടുത്തണം. മതത്തിനും, രാഷ്ട്രീയത്തിനും അതീതമായ ദേശസ്നേഹം എല്ലാ ഭാരതീയന്റെയും സമ്പാദ്യമാകണം അഭിപ്രായ പ്രകടനത്തിനും, ജീവിതസുരക്ഷയ്ക്കും ഭാരതത്തിലെ എല്ലാ സമൂഹങ്ങൾക്കും അവകാശമുണ്ട്. അതുകൊണ്ട് തന്നെ കാരുണ്യം മാത്രം കൈവിളക്കാകുന്ന ക്രിസ്തീയ സമൂഹങ്ങൾ ഇനിയും ഇരകളാകാതിരിക്കട്ടെ. ■

## അപേക്ഷകൾ ക്ഷണിക്കുന്നു

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേ സ്ക്കൂൾ അസോസിയേഷൻ ആഫീസ് അസിസ്റ്റന്റായി സർവ്വകലാശാല ബിരുദവും കമ്പ്യൂട്ടർ പഠനവും ഡി.റ്റി.പി. പരിശീലനവും ഉള്ള പുരുഷന്മാരായ സഭാംഗങ്ങളിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. സൺഡേ സ്ക്കൂൾ പത്താം ക്ലാസ്സ് പാസ്സായിരിക്കണം. അപേക്ഷ സർട്ടിഫിക്കറ്റുകളുടെ കോപ്പികൾ സഹിതം സെപ്റ്റംബർ 30-നകം **ഡയറക്ടർ ജനറൽ, ഒ.സ്.എസ്.എ.ഇ. ആഫീസ്, ദേവലോകം, കോട്ടയം-38** എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്. ഇടവകാംഗത്വം തെളിയിക്കുന്നതിന് ഇടവക വികാരിയുടെ സാക്ഷിപത്രവും അപേക്ഷയോടൊപ്പം നൽകേണ്ടതാണ്.

ഇത്ര strict അപ്പന്മാരുണ്ടോ എന്നു തോന്നിപ്പോയി. എന്നാലിത്ര disciplined ഒരു മകനുണ്ടാവുക എന്നത് ചില്ലറക്കാര്യമാണോ!

**ലേഖനം**

രോഹിണി വർഗീസ്, തിരുവല്ല



# ഹവ്വാ തിരിഞ്ഞു നോക്കുന്നു...(ഒരാത്മഗതം)

വിലക്കപ്പെട്ട കനിയുടെ എപ്പിസോഡ് കഴിഞ്ഞതോടെയാണ് കൃത്യങ്ങൾ ഇത്രയ്ക്കങ്ങോട്ട് മെഗാസീരിയൽ ലെവലിലേക്ക് നീങ്ങിയത്. എന്തു സന്തോഷമായി, സ്വതന്ത്രരായി ജീവിച്ച ഒരു കപ്പിളായിരുന്നു ഞാനും ആദാമും! രണ്ടു പേരും ഇത്രയും പ്രതീക്ഷിച്ചില്ല എന്നതാണു സത്യം. വെറും ഒരു പഴം പറിച്ചു തിന്നതിന്റെ പ്രശ്നവും പറഞ്ഞ് ദൈവം എത്ര വലിയ ഒച്ചയും ബഹളവുമാണ് അന്നുണ്ടാക്കിയത്! ഒരു ദൈവമായാൽ ഇത്രയും ദേഷ്യം പാടില്ല. സ്വന്തം മുഖം കണ്ണാടിയിൽ നോക്കി പഠിച്ച്, അതേ രൂപത്തിൽ മണ്ണുകുഴച്ചുണ്ടാക്കിയെടുത്ത മകനും മരുമകളുമാണീ രണ്ടു മനുഷ്യരെന്ന് ഒന്നോർക്കായിരുന്നില്ലേ? പടിയടച്ചു പിണ്ഡം വച്ചപോലെ പുറത്താക്കി, തോട്ടം മുദ്രവച്ച്, മാലാഖയെ കൊണ്ടുവന്ന് കാവലും നിർത്തി. ഓ മറന്നു, അത്തിയില കൂട്ടിത്തുന്നിയ ഓരോ ഉടുപ്പിട്ടുതന്നു. വലിയ ഔദാര്യം!

തലേവര! അല്ലാതെന്തു പറയാൻ. കാലത്തെണീറ്റാൽ മൂളിപ്പാട്ടും പാടി, പൂന്തോട്ടം ചുറ്റി നടന്ന്, കായും കനിയും പറിച്ചു തിന്ന്, വെയിലാറിയ വൈകുന്നേരങ്ങളിൽ സാക്ഷാൽ ദൈവത്തിന്റെ കൂടെ ഈവനിങ് വോക്കും നടത്തി കഴിഞ്ഞ ആ ആദ്യദിനങ്ങളുടെ മാധുര്യം മനസ്സിന്റെ ടേപ്പിലാക്കി റീവൈൻഡ് ചെയ്തു രസിക്കാനേ ഇനി സാധിക്കൂ... പിന്നീടെന്തായി? പുറത്താക്കുമ്പോൾ കൂടെ കുറെ ശാപങ്ങളും പായ്ക്കു ചെയ്തു തന്നല്ലേ വിട്ടത്; വെയിലും മഴയും കൊള്ളണം, പാടത്തു പണിയെടുക്കണം, വിയർപ്പോടെ അപ്പം ഭക്ഷിക്കണം, നൊന്തു പ്രസവിക്കണം, അടുക്കളയിൽ വെച്ചുണ്ടാക്കി ആദാമിനും ആൺമക്കൾക്കും വിളമ്പണം, പാമ്പിനെ കണ്ടാൽ ചവിട്ടിക്കൊല്ലണം.... പുള്ളിക്കാരനാണെങ്കിൽ ഏതു നേരവും ഭാര്യയുടെ ചതിവിന്റെ കഥ പിറുപിറെ പറഞ്ഞു കൊണ്ടു നടക്കും. എല്ലാം നീ ഒരുത്തിയുടെ കുറ്റം. അതെല്ലാം സഹിക്കാം. ഭർത്താവല്ലേ. പക്ഷെ തലമുറതലമുറകൾ ഈ ഹവ്വായെ ശപിച്ചുകൊല്ലാക്കൊല ചെയ്യുന്നതാ മഹാ കഷ്ടം. ഒരു വെറും മന്ദബുദ്ധി അമ്മച്ചിയുടെ ലെവലിലേക്ക് അവർ തന്നെ ഡീഗ്രേഡ് ചെയ്തു കളയുന്നല്ലോ-ഒരു ആപ്പിളിനുവേണ്ടി ഏദൻതോട്ടം കളഞ്ഞുകുളിച്ച ആ സ്റ്റുപിഡ് ഗ്രാൻഡ്മാ എന്ന്! ഒന്നു ചിന്തിച്ചുനോക്കിയാൽ അവർ എങ്ങനെ പറയാതിരിക്കും! ഭൂലോകമൊട്ടാകെ ഇക്കാലത്ത് അവരെന്തൊക്കെ പീഡനങ്ങളാണ് അനുഭവിച്ചു തീർക്കുന്നത്! ഇത്രയുമൊന്നും ശപിച്ചാൽ പോരാ ഈ എന്നെ.

അല്പം കൃഷിയും ആടുവളർത്തലുമൊക്കെയായി ഒന്നു പച്ച പിടിച്ചു വന്നതാ. അപ്പോദാണ്ടെ കിടക്കുന്നു ആൺമക്കൾ രണ്ടും കൂടെ. ഒരുത്തനു മറ്റവനെ കണ്ടു കൂടാത്ത സ്ഥിതി. Sibling Rivalry എന്ന് 20-ാം നൂറ്റാണ്ടുകാരു പറയും. നിനച്ചിരിക്കാത്ത സമയത്താ മൂത്തമകൻ കായേൻ എന്റെ പഞ്ചപാവം ഹാബേലിനെ... ഓർത്തിട്ട് ചങ്കുപൊട്ടിപ്പോകുന്നു. 'എന്റമ്മേ'

എന്നൊന്നു വിളിച്ചു കരയാൻ തനിയ്ക്കമ്മയും ഇല്ലായിരുന്നല്ലോ. ഹവ്വായ്ക്ക് ചൊല്ലും ചോറും കൊടുത്തു വളർത്താൻ ഒരമ്മ ഇല്ലായിരുന്നതുകൊണ്ടാണ് അവൾ ഇങ്ങനെ തെറ്റിപ്പോയതെന്ന് അങ്ങു കൊച്ചു കേരളക്കരയിൽ വി. ജി. തമ്പി എന്നൊരു കവി പാടി നടക്കുന്നുണ്ടത്രെ ('ഹവ്വാ മുലപ്പാൽ കുടിക്കുന്നു'). വേദശാസ്ത്രജ്ഞന്മാരുടെയും, പിതാക്കന്മാരുടെയും, പ്രവാചകന്മാരുടെയും കുറ്റപ്പെടുത്തലിനു പുറമെ ഇപ്പോ ദാ, കവികളും തുടങ്ങിയിരിക്കുന്നു.

ഏതാണ്ട് നാലായിരം വർഷങ്ങൾ കഴിഞ്ഞപ്പോഴാണാ മഹാസംഭവം. ലോകത്തെ കീഴ്മേൽമറിച്ച മഹാ കാരുണ്യത്തിന്റെ ജനനം, അങ്ങു പലസ്തീനായിൽ കൊച്ചു ബേത്‌ലഹേമിലെ പുൽതൊട്ടിയിൽ. പ്രവാചകന്മാർ പലരും പറഞ്ഞിരുന്നു എങ്കിലും വിശ്വാസം വരുന്നില്ല. ദാവീദു ഗോത്രത്തിൽ രക്ഷകൻ പിറക്കും എന്ന സ്വപ്നം സത്യമായി ! പറയുമ്പോൾ തന്നെ ദേ, രോമങ്ങൾ എണീറ്റു നിൽക്കുന്നു. ഈയുള്ളവൾ ചെയ്ത തെറ്റിനു ദൈവം ചെയ്ത പ്രായശ്ചിത്തമാണത്രെ. തമ്പുരാനേ, നീ അന്നു ഞങ്ങളെ ഏദനിൽ നിന്നു പുറത്താക്കിയപ്പോൾ ഞങ്ങളെന്തു വേദനിച്ചു..എന്നിട്ട് ഒരേ ഒരു ആൺതരി ഉള്ളതിനെ വീഴ്ചയിൽ നിന്നു മനുഷ്യജാതിയെ ഉയർത്താനാണെന്നും പറഞ്ഞ് ലോകത്തിലേക്ക് ഇറക്കിവിട്ട നിന്റെ ചങ്കുറപ്പ്! ഇത്ര സ്നേഹം നിനക്ക് മനുഷ്യരോട് ഉണ്ടായിരുന്നു എന്ന് ഞാൻ സ്വപ്നത്തിൽ പോലും കരുതിയില്ല. കേട്ടോ! നിന്റെ ഓമന മകൻ വെറും തച്ചന്റെ മകനായി പുൽക്കൂട്ടിൽ ജനിച്ച്, മുപ്പത്തിമൂന്നു വർഷം അലഞ്ഞു നടന്ന്, വള്ളത്തിലുറങ്ങി, കതിരുപറിച്ച് വിശപ്പടക്കി, മീൻ പിടിച്ചു വിറ്റ് കാശു കൊടുത്ത്, നല്ലതുമാത്രം ചെയ്തും പഠിപ്പിച്ചും പാവങ്ങളുടെ കണ്ണിലുണ്ണിയായി, അധികാരികളുടെ കണ്ണിൽ കരടും. ഒടുവിൽ ശരീരവും രക്തവും പോലും ശിഷ്യന്മാർക്കു പകുത്തു കൊടുത്തിട്ട്, ഗെത്സമെൻ തോട്ടത്തിൽ പോയി നെഞ്ചുരുകി പ്രാർത്ഥിച്ചിട്ടും, രക്തം വിയർപ്പാക്കിയിട്ടും, നീ ആ പാനപാത്രം നീക്കാൻ മനസ്സായില്ലല്ലോ. "പോയി യുദ്ധം ചെയ്തു ജയിച്ചു വാ മകനേ" എന്നു പറയുന്ന ഒരു രാജമാതാവിനെപ്പോലെ നീ ശാന്തഗംഭീരനായി മുകളിൽ നിന്നു നോക്കി. ഇത്ര strict അപ്പന്മാരുണ്ടോ എന്നു തോന്നിപ്പോയി, എന്നാലിത്ര disciplined മകനുണ്ടാവുക എന്നത് ചില്ലറക്കാര്യമാണോ! എല്ലാ നിന്ദയും പീഡനവും അറുക്കുവാൻ കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെ, കുതറാതെ തലകുനിച്ചവൻ തോളിലേറ്റി, കാൽവറിമല കയറിപ്പോയപ്പോൾ കണ്ടു നിൽകാനാവാതെ ഞാനും തേങ്ങി. അമ്മ മേരിയുടെ മുഖത്തൊന്നു നോക്കുവാൻ പോലും ആവാതെ ലജ്ജയോടെ ഞാൻ ഒളിച്ചുകളഞ്ഞു.

'അപ്പാ, ഞാനിതാ എന്റെ ആത്മാവിനെ തൃക്കയ്യിൽ ഭരമേല്പിക്കുന്നു' എന്ന് പറഞ്ഞ് അവൻ പ്രാണൻ വിട്ടപ്പോൾ, സകല മനുഷ്യർക്കും സ്വപ്രാണൻ തിരികെ കിട്ടി. കൂടെ പാപിയായ ഈ എനിക്കും എന്റെ പുരുഷനായ ആദത്തിനും... പഴത്തിനു വേണ്ടി സകലരുടെയും ജീവനെ തുലച്ച ഈ പാവം അമ്മയുടെ അവിവേകം നീ പൊറുത്തുവല്ലോ!. മാപ്പ്, മാപ്പ്. ■




## ക്രിസ്ത്യാനികൾ കുരിശു വണങ്ങുന്നതെന്തുകൊണ്ട്?

**- സജി നാഗപ്പൂർ**

കുരിശു, കർത്താവ് സകല സൃഷ്ടിക്കും വേണ്ടി ഒരുക്കിയ രക്ഷാ രഹസ്യത്തിന്റെ ആയുധവും മാധ്യമവും ആയതുകൊണ്ടാണ് ക്രിസ്ത്യാനികൾ കുരിശിനെ വണങ്ങുന്നത്. കർത്താവിന്റെ കാലത്തും അതിനു മുമ്പും കുരിശു നിന്ദയുടെ ആയുധമായിരുന്നുവെങ്കിലും കുരിശിനെ സ്വീകരിപ്പാനും വഹിപ്പാനുമുള്ള ആഹ്വാനമാണ് കർത്താവിൽ നിന്ന് നമുക്ക് ലഭിച്ചിരിക്കുന്നത്. "തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാത്തവൻ എനിക്കു യോഗ്യനല്ല" (മത്താ. 10:38); "ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ"- (ലൂക്കോ. 9:23). ഈ വാക്യങ്ങളൊക്കെ കുരിശിന്റെ അർത്ഥവും പ്രാധാന്യവും നമുക്കു ബോധ്യമാക്കിത്തരുന്ന കർതൃവചനങ്ങളാണ്. വി. പൗലൂസ് ശ്ലീഹായും കുരിശിന്റെ പ്രാധാന്യം ഊന്നലോടുകൂടി എടുത്തു കാട്ടുന്നുണ്ട്; "എനിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്" (ഗലാ. 6:14).

"ക്രൂശിന്റെ വചനം നശിച്ചുപോകുന്നവർക്ക് ഭോഷത്വവും രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയും ആകുന്നു" (1 കൊരി. 1:17). കുരിശിന്മേൽ വച്ച് ശത്രുത്വം ഇല്ലാതാക്കി നിരപ്പിപ്പാനായി കർത്താവ് വന്നു (എഫേസ്യ. 2:14) എന്നുള്ളതുകൊണ്ട് കുരിശു നിരപ്പിന്റെയും സമാധാനത്തിന്റെയും ജയത്തിന്റെയും അടയാളമായി മാറി. നമ്മുടെ ജയക്കൊടിയായ കുരിശിനെ നാം ആദരിക്കുകയും വണങ്ങുകയും ചെയ്യേണ്ടതല്ലയോ? ക്രൈസ്തവ ജീവിതത്തിൽ നേരിടുന്ന കഷ്ടതയോടും പ്രതിസന്ധിയോടും പ്രതികരിച്ചുകൊണ്ട് പ്രത്യാശയോടെ ജീവിക്കുവാൻ നമ്മെ പഠിപ്പിച്ചിരിക്കുന്നത് നമ്മുടെ കർത്താവ് തന്റെ ക്രൂശിലൂടെയാണ്. അതുകൊണ്ടുതന്നെ കർത്താവിനെ ആരാധിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന നാം അവന്റെ കുരിശിനെ വന്ദിക്കുകയും ബഹുമാനിക്കുകയും ചെയ്യണം. 'കർത്താവ് കട്ടിലിൽ കിടന്നു മരിച്ചിരുന്നുവെങ്കിൽ നിങ്ങൾ കട്ടിലിനെ വന്ദിക്കുമായിരുന്നോ' എന്നൊക്കെ ചില യുക്തിയിൽ നിന്നുയരുന്ന ചോദ്യങ്ങൾ പെന്തക്കോസ്തു സമൂഹങ്ങളിൽ നിന്നും മറ്റും വരാറുണ്ട്. യേശുക്രിസ്തു നമുക്ക് രക്ഷ നൽകുന്നതിന് കട്ടിലാണ് ഉപയോഗിച്ചതെങ്കിൽ അതിനെ വന്ദിക്കാനും നാം മടിക്കേണ്ടതില്ല എന്ന മറുപടിയാണ് അതിനുള്ളത്. സജി കുറച്ചുകൂടി ആഴത്തിൽ ക്രിസ്തുവിന്റെ സ്നേഹത്തിന്റെ ആഴം അനുഭവിക്കുവാൻ ശ്രമിച്ചാൽ നാം കുരിശു വണങ്ങുന്നതിന്റെ അർത്ഥം മനസ്സിലാകും.

**- ജെ. പി.**

**സപ്ലിമെന്റ്**

# ചേപ്പാട് ഫീലിപ്പോസ് മാർ ദീവന്നാസി
# 153-ാമത് ഓർമ്മപെരുന്നാൾ ഒക്ടോ



## മാർ ദീവന്നാസ്യോസ്
### അചഞ്ചലനായ ദൈവഭക്തൻ, കർമ്മധീരനായ സത്യ വിശ്വാസ സംരക്ഷകൻ

1825 മുതൽ 1855 വരെയുള്ള 30 വർഷങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സുധീരം നയിച്ച പുണ്യശ്ലോകനായ ചേപ്പാട് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 153-ാം ഓർമ്മപ്പെരുന്നാൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഒക്ടോബർ 5-ാം തീയതി മുതൽ 13-ാം തീയതി വരെ ഭക്തി പൂർണ്ണമായി നടത്തപ്പെടുകയാണ്. പ. സഭയുടെ ദീർഘകാല ചരിത്രത്തിലെ വളരെ ദുർഘട പൂർണ്ണമായ പ്രതിസന്ധിയിൽ അചഞ്ചലമായ ദൈവഭക്തിയോടും അടിയുറച്ച സഭാസ്നേഹത്തോടും സത്യ വിശ്വാസ സംരക്ഷണത്തിനായി എന്തു വില കൊടുക്കുവാനും തയ്യാറായി മലങ്കരസഭയെ ദൈവീക ദർശനത്തോടെ നയിച്ച പുണ്യശ്ലോകനായ ഈ പിതാവിനെ മലങ്കര സഭയ്ക്കു ഒരിക്കലും മറക്കുവാൻ കഴിയുകയില്ല. എ.ഡി. 52-ൽ മാർത്തോമ്മ ശ്ലീഹാ സുവിശേഷം അറിയിച്ച കാലം മുതൽ 1498-ൽ പോർച്ചുഗീസുകാർ ഇവിടെ വന്നിറിങ്ങിയതുവരെയുള്ള 15 നൂറ്റാണ്ടുകളിൽ കേരളത്തിലെ ക്രിസ്തീയ സഭ ഒരു വിദേശസഭയുടെയും മേൽക്കോയ്മയില്ലാത്ത സ്വയം ശീർഷകത്വവും സ്വയം ഭരണാധികാരവുമുള്ള ഒരു സ്വതന്ത്ര സഭയായിട്ടാണ് നിലനിന്നത്. പോർച്ചുഗീസുകാരുടെ ആഗമനം, തുടർന്നുണ്ടായ റോമസഭ സമ്പർക്കം, അതിനു ശേഷം സംഭവിച്ച ആംഗ്ലിക്കൻ മിഷനറിമാരുടെ ആഗമനം എന്നിവ മലങ്കരസഭയുടെ വിഭജനങ്ങൾക്കും ഭിന്നതകൾക്കും കാരണമായി. 18-ാം നൂറ്റാണ്ടിന്റെ ആദ്യകാലം മുതൽ ആംഗ്ലിക്കൻ സ്വാധീനത്തിൽ ആടിയുലഞ്ഞ മലങ്കരസഭയെ 1836-ൽ മാവേലിക്കര പടിയോലയിലൂടെ അതിന്റെ പൂർവ്വിക വിശ്വാസത്തിൽ നിലനിന്നതു മാർ ദീവന്നാസ്യോസിന്റെ ശക്തമായ നിലപാടുമൂലമായിരുന്നു. പുണ്യശ്ലോകനായ പിതാവിന്റെ മദ്ധ്യസ്ഥ എക്കാലവും നമുക്കു കോട്ടയായിരിക്കട്ടെ.



ഫാ. എബി ഫിലിപ്പ്
(വികാരി)

അതിപുരാതനമായ ഈ ദേവാലയം ഇന്ന് അത്ഭുതപൂർവ്വമായ വളർച്ചയിലൂടെ നീങ്ങിക്കൊണ്ടിരിക്കുന്നു. പുണ്യപിതാവിന്റെ സ്മരണയ്ക്കായി 1918-ൽ ആരംഭിച്ച P.M.D.U.P. സ്ക്കൂളും 2003-ൽ ആരംഭിച്ച M.D.M. English Medium സ്ക്കൂളും ഭംഗിയായി പ്രവർത്തിച്ചു വരുന്നു. ഈ വർഷം ആരംഭിച്ച ചർച്ച് അർക്കൈവ്സിൽ പുരാതന രൂപങ്ങളും 1956-ൽ തിരുമേനിയുടെ ചരമശതാബ്ദിക്കു വന്നപ്പോൾ എത്യോപ്യൻ ചക്രവർത്തി സമ്മാനിച്ച അംഹാറിക് ഭാഷയിലുള്ള സ്വർണ്ണ ബയന്റോടു കൂടിയ വി. വേദപുസ്തകം, എത്യോപ്യൻ പരവതാനിയും മാർ ദീവന്നാസ്യോസ് തിരുമേനിയുടെ തിരുവസ്ത്രങ്ങളും കാപ്പപ്പെട്ടിയും സൂക്ഷിച്ചിരിക്കുന്നു. തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച് ധ്യാനിക്കുവാനായി വരുന്നവർക്കും താമസിക്കുവാനുള്ള സ്മൃതി മന്ദിരത്തിന്റെ പണികൾ നടന്നുകൊണ്ടിരിക്കുന്നു. ചേപ്പാട് മാർ ദീവന്നാസ്യോസ് തിരുമനിയുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ചാരിറ്റബിൾ സൊസൈറ്റിയിൽ നിന്നു ചികിത്സാ സഹായം, വിവാഹ സഹായം പഠന സഹായം, ഭവന നിർമ്മാണ സഹായം എന്നിവ നൽകി വരുന്നു. ചേപ്പാട് മാർ ദീവന്നാസ്യോസ് ഫൗണ്ടേഷൻ വകയായി മാവേലിക്കര ഭദ്രാസനത്തിലെ പശ്ചിമ മേഖലയിലെ പള്ളികളുടെ ചുമതലയിൽ ഒരു വൃദ്ധ മന്ദിരവും നടത്തപ്പെടുന്നു. 10 വർഷങ്ങൾക്കു മുമ്പ് അപഹരിക്കപ്പെട്ട തങ്കപതക്കങ്ങളോടുകൂടിയ അതിപുരാതനവള്ളി കുരിശ്, പൊതിയ വിളക്ക്, തൂക്ക് വിളക്ക്, എത്യോപ്യൻ കുരിശ്, എന്നിവ രൂപമാറ്റം സംഭവിച്ചാണെങ്കിൽപ്പോലും കോടതിയിൽ നിന്നു ഏറ്റുവാങ്ങുവാൻ കഴിഞ്ഞു എന്നുള്ളതു എടുത്തു പറയേണ്ട വസ്തുതയാണ്. അതിപുരാതനമായ വെള്ളിക്കുരിശ് അതേ രൂപത്തിൽ ഈ പെരുന്നാളിനു പുനർനിർമ്മിക്കുവാൻ തക്കവണ്ണം ക്രമീകരണങ്ങൾ നടന്നു വരുന്നു. ■

യോസ് മെത്രാപ്പോലീത്തായുടെ
5 മുതൽ ഒക്ടോ. 13 വരെ

## പ്രോഗ്രാം

**2008 ഒക്ടോബർ 5 ഞായർ**

8.15 a.m. : **വി. കുർബ്ബാന-അഭി. പൗലോസ് മാർ പക്കോമിയോസ്;** 10.00 a.m. : പെരുന്നാൾ കൊടിയേറ്റ്

**2008 ഒക്ടോബർ 6 തിങ്കൾ:** 7.00 a.m.: **വി. കുർബ്ബാന**

**2008 ഒക്ടോബർ 7 ചൊവ്വ**

7.00 a.m. : **വി. കുർബ്ബാന**, 6.00 p.m. : സന്ധ്യാനമസ്ക്കാരം, 7.00 p.m.: വചനശുശ്രൂഷ: റവ. ഫാ. ജേക്കബ് കോശി (സെന്റ് തോമസ് ഗോസ്പൽ ടീം, കൊല്ലം)

**2008 ഒക്ടോബർ 8 ബുധൻ**

7.00 a.m. : **വി. കുർബ്ബാന**, 10.00 a.m. : ഭദ്രാസന തല സൺഡേസ്ക്കൂൾ അദ്ധ്യാപക സമ്മേളനം, 6.00 p.m. സന്ധ്യാനമസ്ക്കാരം, 7.00 p.m. : വചനശുശ്രൂഷ: റവ. ഫാ. കോശി വൈദ്യൻ.

**2008 ഒക്ടോബർ 9 വ്യാഴം**

7.00 a.m. : **വി. കുർബ്ബാന**, 10.00 a.m. : നുഹറോ 2008 (The light 2008) M.G.O.C.S.M. കേന്ദ്ര യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ ഇടവകളിൽ നടത്തുന്ന പ്രേക്ഷിത ശുശ്രൂഷ., 6.00 p.m. : സന്ധ്യാനമസ്ക്കാരം, 7.00 p.m.: വചനശുശ്രൂഷ: റവ. ഫാ. ജോജി കെ. ജോയി.

**2008 ഒക്ടോബർ 10 വെള്ളി**

7.00 a.m. : **വി. കുർബ്ബാന**, 6.00 p.m. :സന്ധ്യാനമസ്ക്കാരം, 7.00 p.m. : വചനശുശ്രൂഷ: റവ. ഫാ. ഫിലിപ്പ് തരകൻ, 8.30 p.m. : സമർപ്പണ ശുശ്രൂഷ

**2008 ഒക്ടോബർ 11 ശനി**

7.00 a.m.: **വി. കുർബ്ബാന**, 10.00 a.m. : മർത്തമറിയം സമാജം ഭദ്രാസന ധ്യാനം, റവ. ഫാ. ബോബി ജോസ് 6.00 p.m.: സന്ധ്യാനമസ്ക്കാരം.

**2008 ഒക്ടോബർ 12 ഞായർ**

8.15 a.m : **വി. മൂന്നിന്മേൽ കുർബ്ബാന : അഭി. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത (ചെങ്ങന്നൂർ ഭദ്രാസനം)**, 6.00 p.m. : സന്ധ്യാനമസ്ക്കാരം, 7.00 p.m.: പ്രസംഗം, തുടർന്ന് റാസ.

**2008 ഒക്ടോബർ 13 തിങ്കൾ**

| | |
|---|---|
| 7.15 a.m | : നമസ്ക്കാരം, **വി. അഞ്ചിന്മേൽ കുർബ്ബാന** പ. കാതോലിക്കാ ബാവാ, നിയുക്ത കാതോലിക്കാ ബാവാ, അഭി. സഖറിയാസ് മാർ അന്തോണിയോസ്, അഭി. പൗലോസ് മാർ പക്കോമിയോസ്, വന്ദ്യ റമ്പാച്ചന്മാർ |
| 8.30 a.m | : പദയാത്രികർക്ക് സ്വീകരണം. |
| 10.30 a.m | : ശ്ലൈഹിക വാഴ്വ്, പെരുന്നാൾ സദ്യ |
| 3.00 p.m | : വി. റാസ, ആശീർവാദം, കൊടിയിറക്ക്, നേർച്ചവിളമ്പ് |



പള്ളി ന/മ്മർമ്മങ്ങൾ

## കരുണാനിധി

സണ്ടേസ്ക്കൂൾ അദ്ധ്യാപകൻ പഠിപ്പിക്കുന്നു

"(കർത്താവ് ഒരുവൻ, വിശ്വാസം ഒന്ന്, മാമോദീസാ ഒന്ന് Ephesian 4:5)"

വിദ്യാർത്ഥി:- മനുഷ്യനെ കർത്താവെന്ന് വിളിക്കാമോ?

അദ്ധ്യാപകൻ - പാടില്ല

വിദ്യാർത്ഥി - മുഖ്യമന്ത്രിയെ കർത്താവെന്നു വിളിക്കാമോ?

അദ്ധ്യാപകൻ - അതും പാടില്ല

വിദ്യാർത്ഥി - തമിഴ്നാട് മുഖ്യമന്ത്രിയെ കർത്താവെന്നു വിളിക്കുന്നുവല്ലോ?

അദ്ധ്യാപകൻ - അതും പാടില്ല. അദ്ദേഹം മനുഷ്യനാണല്ലോ?

നമ്മുടെ കൃംത്യാ നമസ്ക്കാരത്തിലെ പ്രഭാത പ്രാർത്ഥനയിൽ

"കരുണാനിധിയാം ഞങ്ങളുടെ കർത്താവേ സ്തുത്യൻ നീയേ" എന്ന് നാം ചൊല്ലാറുണ്ടല്ലോ?

അതെന്താണ്?

* * * * * *

## ഒരു നല്ല ശോശപ്പ

ശവസംസ്ക്കാര ശുശ്രൂഷ പള്ളിയിൽ നടന്നു കഴിഞ്ഞ് മൃതദേഹം സെമിത്തേരിയിലേക്ക് കൊണ്ടു പോയി മൃതദേഹത്തിലിട്ട ധാരാളം ശോശപ്പാകൾ അധികം വന്നത് പള്ളിയിൽ കൂടിക്കിടന്നു.

പ്രധാന ശുശ്രൂഷകൻ അച്ചനോട് "നല്ലതുനോക്കി കുറച്ചെടുത്തു മടക്കി വക്കൂ. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്നത് തീരെ പോയിരിക്കുവാ."

* * * * * *

## ദ്രുത താളം

സന്ധ്യാ നമസ്ക്കാരത്തിൽ അമ്മച്ചി മനസ്സുനിറഞ്ഞ് പാടുകയാണ്... തിത്തൈ തിത്തൈ മേകത്വ.

(ത്രിത്വൈകത്വവു മേകത്വ എന്നുള്ളത്:)



ആനുകാലികം

ഫാ. ഡോ. റ്റി. ജെ. ജോഷ്വ

# ജൂബിലി ആഘോഷിക്കുന്ന "ദിവ്യബോധനം"

ഓർത്തഡോക്സ് സഭയുടെ അഭിമാനാർഹമായ ഒരു നൂതന കാൽവയ്പായിരുന്നു, വൈദിക സെമിനാരി അദ്ധ്യാപകരുടെ ചുമതലയിൽ സമാരംഭിച്ച "ദിവ്യബോധന" പഠന പദ്ധതി. വളരെ വിജയകരമായി ഈ പദ്ധതി ഇരുപത്തിനാലു വർഷം പൂർത്തിയാക്കി രജതജൂബിലി ആഘോഷത്തിലേക്ക് എത്തിയിരിക്കുകയാണ്. സർട്ടിഫിക്കറ്റ് (P.O.C.E.) ഡിപ്ലോമ, (D.O.C.E.) ഡിഗ്രി (G.O.C.E.) എന്നീ മൂന്നു തലങ്ങളിലായി ഇതിനോടകം പതിമൂവായിരത്തോളം പേർ ഈ പഠനം നടത്തിയിട്ടുണ്ട്. ജീവിതത്തിന്റെ വിവിധ തുറകളിൽ പെട്ടവരും, വ്യത്യസ്ത പ്രായപരിധിയിൽ പെട്ടവരുമായി പഠിച്ചവരിൽ സ്ത്രീകളുടെ സംഖ്യ മുന്നിട്ടു നിൽക്കുന്നു. കേരളത്തിനു വെളിയിലും ഇൻഡ്യക്കു പുറത്തും ഈ പദ്ധതിയിൽ പഠിക്കുന്നവരുണ്ട്. വിവിധ വിഷയങ്ങളെപ്പറ്റി മുപ്പതു പഠനഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ കഴിഞ്ഞത് പ്രശംസാർഹമായ കാര്യമാണ്. അവയിൽ പത്തെണ്ണം ഇംഗ്ലീഷിലുമുണ്ട്.

വിവിധ ഭദ്രാസനങ്ങളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നുമുള്ള പ്രധാന കാര്യദർശികളുടെ ഒരു ആലോചനായോഗം ചേർന്ന് ജൂബിലി ആഘോഷത്തിനുള്ള രൂപരേഖ തയ്യാറാക്കി. അതിൽ സുപ്രധാനങ്ങളായ ചില കാര്യങ്ങൾ ചുവടെ ചേർക്കുന്നു:

1) ആദ്യകാലം മുതൽ നാളിതുവരെയുള്ള എല്ലാ ദിവ്യബോധന വിദ്യാർത്ഥികളെയും പ്രവർത്തകരെയും കൂട്ടിവരുത്തി 2009 ഒക്ടോബർ 24 ശനിയാഴ്ച പരുമല സെമിനാരിയിൽ വച്ച് ദിവ്യബോധന ജൂബിലി മഹാസംഗമം നടത്തുന്നു. അതിന്റെ നിർവ്വഹണത്തിനും ക്രമീകരണങ്ങൾക്കുമായി ഒരു വിദഗ്ധ കമ്മറ്റിയെ നിയോഗിച്ചു.



2) ഇലക്ട്രോണിക്കു മാധ്യമങ്ങൾ വഴി (സി.ഡി. മുതലായവ) ദിവ്യബോധന ക്ലാസ്സുകൾ നടത്തുന്നതിന്റെ സാധ്യതകൾ കണ്ടെത്തി പ്രാവർത്തികമാക്കുന്നതിനു ഫാ. സി. സി. ചെറിയാൻ, പ്രൊഫ. വറുഗീസ് മാത്യു, ശ്രീ. ജേക്കബ് വർഗീസ് എന്നിവരെ ചുമതലപ്പെടുത്തി.

3) ശാലോം റ്റി. വി. ചാനലിൽ ആഴ്ചയിൽ അരമണിക്കൂർ വീതം ദിവ്യബോധന പഠനത്തിന്റെ പ്രോഗ്രാം പ്രക്ഷേപണം ചെയ്യുവാനുള്ള സാധ്യത ആരായുവാൻ ഫാ. റ്റി. ജെ. ജോഷ്വായെ ചുമതലപ്പെടുത്തി.

4) ദിവ്യബോധനം പാഠപുസ്തകങ്ങളുടെ ഇംഗ്ലീഷു പരിഭാഷ ഉണ്ടാക്കുന്നതിനുവേണ്ടി അമേരിക്കൻ ഭദ്രാസനത്തിലെ ശെമ്മാശന്മാരെ നിയോഗിക്കുവാനും പുസ്തകങ്ങൾ അമേരിക്കൻ ഭദ്രാസനത്തിന്റെ ചുമതലയിൽ പ്രസിദ്ധീകരിക്കുന്നതിന്റെ സാധ്യതകൾ ആരായുവാനും ഡോക്ടർ കെ. എം. ജോർജ്ജച്ചനെ ചുമതലപ്പെടുത്തി.

5) ജൂബിലി സംഗമത്തോടനുബന്ധിച്ച് ദിവ്യബോധനം ഡയറക്ടറി പ്രസിദ്ധീകരിക്കുക. പഠനം പൂർത്തിയാക്കിയവരുടെ പേരുവിവരം, പ്രസിദ്ധീകൃതമായ പുസ്തകങ്ങളുടെ ലിസ്റ്റ്, ഏതെല്ലാം പ്രദേശങ്ങളിൽ യൂണിറ്റുകൾ പ്രവർത്തിക്കുന്നു; കാര്യദർശികളുടെ പേരുവിവരം-ഇവയെല്ലാം ഉൾപ്പെടുത്തിയാകും പ്രസിദ്ധീകരണം. പ്രൊഫ. വറുഗീസ് മാത്യുവിനെ ഇതിന്റെ ചുമതല ഏല്പിച്ചു.

6) ഓരോ രണ്ടു മാസത്തിലും ദിവ്യബോധന പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്നതോടൊപ്പം, വിജ്ഞാപനങ്ങളും, ശ്രദ്ധേയങ്ങളായ വാർത്തകളും സന്ദേശങ്ങളും ചേർത്ത് ഒരു ബുള്ളറ്റിൻ പ്രസിദ്ധീകരിക്കുക.

7) ഈ പദ്ധതിയിൽ ജി.ഒ.സി. ബിരുദധാരികളുടെ ഒരു സംഗമം 2008 ഒക്ടോബർ 2-ാം തീയതി കോട്ടയം സെമിനാരി ഓഡിറ്റോറിയത്തിൽ ചേരുവാനും തീരുമാനിച്ചു.

8) ഭദ്രാസന/ മേഖല തലത്തിലുള്ള ദിവ്യബോധന സംഗമങ്ങൾ ഭദ്രാസന ഡയറക്ടർമാർ മുൻകൈ എടുത്ത് പ്രാദേശികതലത്തിൽ സംഘടിപ്പിക്കണം.

9) സഭയുടെ എല്ലാ സന്യാസാശ്രമങ്ങളിലും മഠങ്ങളിലും ദിവ്യബോധനപഠനം സാധ്യമാക്കുവാൻ സ്ഥാപനങ്ങളുടെ ചുമതലപ്പെട്ടവരോട് ആവശ്യപ്പെടണം.

10) ദിവ്യബോധന പദ്ധതി വളരെ വ്യാപകമായ വിധത്തിൽ നടത്തുന്നതുകൊണ്ടും, ജൂബിലി പരിപാടികൾ വിജയകരമായി പ്രാവർത്തികമാക്കുന്നതിനായും കുറഞ്ഞത് ഒരു ലക്ഷം രൂപയെങ്കിലും സഭാ കേന്ദ്രത്തിൽ നിന്ന് അനുവദിച്ചു തരുവാൻ ബന്ധപ്പെട്ടവരോട് ആവശ്യപ്പെടണം. ■

അനുസ്മരണം

പ്രൊഫ. ഡോ. എം. പി. ചാക്കോ

# മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാൻ

പാത്താമുട്ടം മാളികയിൽ പുന്നൂസ് ചാക്കോയ്ക്കും അക്കാമ്മ ചാക്കോയ്ക്കും അഞ്ചു മക്കൾ; മൂന്ന് ആണും രണ്ടു പെണ്ണും. ആൺ മക്കളിൽ രണ്ടാമൻ ആയിരത്തിത്തൊള്ളായിരത്തി ഒന്ന് ഓഗസ്റ്റ് ഒന്നിന് (1077 ചിങ്ങം 16) ജനിച്ചു. ജനിച്ചപ്പോൾ തന്നെ ഒരു പ്രത്യേകത. മിക്കവാറും എല്ലാവരും പിറന്നു വീഴുമ്പോൾ ഒന്നു കരയും. പക്ഷേ ഈ കുഞ്ഞു കരഞ്ഞില്ല. ഒരു നിശ്ചല ശരീരം ചാപിള്ളയെന്ന് ചിലർ. ശരീരത്തിനു ചൂടുള്ളതുകൊണ്ടും നേരിയ ശ്വാസം ഉള്ളതുകൊണ്ടും മരിച്ചിട്ടില്ലെന്ന് മറ്റു ചിലർ. വല്ല്യമ്മച്ചി കുഞ്ഞിനെ കൈയിലെടുത്ത് കുഞ്ഞിന്റെ മൂക്കിലേക്ക് വായ്‌വച്ച് പ്രാർത്ഥനയോടെ ഊതി വലിച്ചു. കുട്ടിയിതാ കരയുന്നു. കൈകാലുകൾ ചലിപ്പിക്കുന്നു. ആ കുട്ടി, വീട്ടുകാർക്ക് കോറികൊച്ചായി വളർന്നു; പള്ളിയും പള്ളിക്കൂടത്തിലും ദൈവഭയമുള്ള, സമർത്ഥനായ എം.സി. കോരയായി വളർന്നു, സഭയ്ക്കു മുഴുവനും വേണ്ടി ജീവിച്ചു കടന്നു പോയ എം.സി. കുറിയാക്കോസ് റമ്പാച്ചനായി തീർന്നു.

വിദ്യാഭ്യാസം നടന്നത് വാകത്താനം എം.ഡി. സ്ക്കൂൾ, പുതുപ്പള്ളി എം. ഡി. സ്ക്കൂൾ, ചങ്ങനാശ്ശേരി എസ്. ബി. ഹൈസ്ക്കൂൾ, കോട്ടയം സി.എം.എസ്. കോളജ്, തൃശിനാപ്പള്ളി എസ്.പി.ജി. കോളജ് എന്നിവിടങ്ങളിൽ ആയിരുന്നു സ്ക്കൂൾ ഫൈനലും, ഇന്റർ മീഡിയറ്റും, ബി.എ.യും ഒന്നാം ക്ലാസോടെ പാസായി തുടർന്ന് എം.സി. കോര ഒരു അധ്യാപകനായി. തിരുമൂലപുരം ബാലികാമഠം ഹൈസ്ക്കൂളിലും, തിരുവല്ല നിക്കോൾസൺ ഹൈസ്ക്കൂളിലും പ്രവർത്തിച്ചു. സഹോദരങ്ങളായ എം.സി. പുന്നൂസ്, എം. സി. സഖറിയ, അന്നമ്മ, ഏലിയാമ്മ എന്നിവരോടൊപ്പം പാട്ടുപാടിയും വേദപുസ്തകം വായിച്ചും നമസ്ക്കാരങ്ങൾ നടത്തി വളർന്നു.

1929 ഏപ്രിൽ 7–ാം തീയതി, വാകത്താനം വലിയ പള്ളിയിൽ വച്ച്, പാമ്പാടി തിരുമേനിയിൽ നിന്ന് എം. സി. കുറിയാക്കോസ് എന്ന പേരോടെ ശെമ്മാശുപട്ടം സ്വീകരിച്ചു. 1930 ലെ സുമോറോ ഞായറാഴ്ച പാമ്പാടി തിരുമേനിയിൽ നിന്ന്, വാകത്താനം വലിയ പള്ളിയിൽ വച്ച്, കശീശാപട്ടം സ്വീകരിച്ചു. തുടർന്നും പാമ്പാടി തിരുമേനിയോടൊപ്പം പൊത്തമ്പുറം ദയറായിൽ താമസിച്ചു പരിശീലിച്ചതും ജീവിതത്തിലെ മഹാഭാഗ്യമായി.

1936–ലെ സ്ലീബാപ്പെരുന്നാൾ, എം. സി. കുറിയാക്കോസ് കശീശായുടെ ജീവിതത്തിലെ മറ്റൊരുദ്ധ്യായത്തിന് ആരംഭം കുറിച്ചു. പ. പാമ്പാടി തിരുമേനിയുടെയും മറ്റും പ്രേരണയാൽ, അന്നേ ദിവസം പാത്താമുട്ടം സ്ലീബാപള്ളിയിൽ വച്ച് റമ്പാൻ സ്ഥാനം, പാമ്പാടി തിരുമേനിയിൽ നിന്നു പ്രാപിച്ചു. സ്ലീബാപ്പള്ളിയോട് ചേർന്ന് ലളിതമായ ഒരു ദയറായും രൂപപ്പെട്ടു. അതോടെ, എം. സി. കുറിയാക്കോസ് റമ്പാൻ സഭയുടെ ഒരു പൊതുശുശ്രൂഷകനായി മാറി. കാതോലിക്കാബാവായോടും, മറ്റു മേല്പട്ടക്കാരോടും ഒപ്പം സഞ്ചരിച്ച് ആരാധനാനുഷ്ഠാനങ്ങൾ നടത്തുവാനും സഭയ്ക്കു വേണ്ടി പ്രത്യേക നിയോഗങ്ങൾ നിർവ്വഹിക്കുവാനും കൂടുതൽ അവസരങ്ങളുണ്ടായി.

പാത്താമുട്ടം കയ്യാലാത്ത് കെ. കെ. പുന്നൂസ് എന്ന ബാലൻ സ്വഭാവത്തിലും ജ്ഞാനത്തിലും ഉത്തമൻ എന്നു തിരിച്ചറിഞ്ഞ റമ്പാച്ചൻ അവനെ തനിക്കു പിൻഗാമിയും ശിഷ്യനും ആയി തിരഞ്ഞെടുത്തു. പക്ഷേ പിന്നീട് ചരിത്രം തെളിയിക്കുന്നത് ആ തിരഞ്ഞെടുപ്പ്, ദൈവം തമ്പുരാൻ ഉത്തരേന്ത്യക്കുവേണ്ടി മാർത്തോമ്മാശ്ലീഹായുടെ പിൻഗാമിയായിട്ടായിരുന്നുവെന്നാണ്. കെ. കെ. പുന്നൂസിന് റമ്പാച്ചൻ ഗുരുവും, മാർഗ്ഗദർശിയും, രക്ഷകർത്താവും ഒക്കെയായി. കെ. കെ. പുന്നൂസ് പിന്നീട് ഫാ. പുന്നൂസായും, ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്ന മലങ്കരയുടെ കൽക്കട്ടാ മെത്രാസന മെത്രാപ്പോലീത്തായും ഉത്തരേന്ത്യൻ മിഷനറി വീരനുമായി, വാടാത്ത കിരീടം പ്രാപിച്ചു ധന്യസ്മരണപൂകി. എം. സി. കുറിയാക്കോസ് റമ്പാച്ചനിൽക്കൂടി സഭയ്ക്കു ലഭിച്ച ഏറ്റവും വലിയ വരദാനവും പുണ്യശ്ലോകനായ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തന്നെ.

ചരിത്രം എം. സി. കുറിയാക്കോസ് റമ്പാച്ചനെ ഏറ്റവും അനശ്വരനാക്കുന്നത് അദ്ദേഹത്തിന്റെ രചനകളിൽ കൂടിയാണ്. 1947 മുതൽ 1958 വരെ, സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ മലങ്കരസഭ മാസികയുടെ പത്രാധിപരായി, പത്രാധിപക്കുറിപ്പുകളും ധ്യാന–വേദശാസ്ത്രലേഖനങ്ങളും അദ്ദേഹം എഴുതി. അദ്ദേഹത്തിന്റെ ലേഖനപരമ്പരയായ "ആത്മനിക്ഷേപ"ത്തിനു തുല്യമായി മറ്റൊന്നും ഇന്നേവരെ മലങ്കരസഭയിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. അറുപത്തിഒന്ന് ലേഖനങ്ങളാണ് "ആത്മനിക്ഷേപ" പരമ്പരയിൽ, അനേകർക്ക് പ്രിയങ്കരമായി പരിണമിച്ചത്. എം.സി. കുറിയാക്കോസ് റമ്പാച്ചന്റേതായി, "ആത്മനിക്ഷേപം" ഉൾപ്പെടെ ഒമ്പതോളം കൃതികളാണ് പ്രസിദ്ധീകൃതമായത്. 1958നു മുമ്പ് മലങ്കരസഭാംഗങ്ങളായി മറ്റാരുടെയെങ്കിലും സഭാപരമായി ഇത്രത്തോളം രചനകൾ ഉണ്ടായതായി അറിവില്ല. അവയിൽ ഏറ്റവും ശ്രദ്ധേയമായ കൃതിയാണ്, "പ്രാർത്ഥനായോഗമിത്രം". ധ്യാനാത്മകമായ ഒരു ജീവിതത്തിനു മാത്രമേ അപ്രകാരം ഒരു കൃതി നൽകാനാകൂ. വ്യക്തികൾക്കും ആത്മീയ സംഘടനകൾക്കും (പ്രത്യേകിച്ച് പ്രാർത്ഥനായോഗങ്ങൾക്ക്), ആത്മീയതയിൽ വഴികാട്ടിയാണത്. യേശുതമ്പുരാനെ സ്നേഹഭോജനമായി പ്രതിഷ്ഠിക്കുന്നതും, ആ സ്നേഹത്തിൽ നിന്ന് വേർപെടുത്തുന്ന ഒന്നുമുണ്ടാകാതിരിപ്പാൻ അപേക്ഷിക്കുന്നതുമായ പ്രാർത്ഥനകളും, മദ്ധ്യസ്ഥ പ്രാർത്ഥനകളും, ആത്മാവിൽ ജ്വലിക്കുന്നതിന്റെ ചൂടും വെളിച്ചവും പകരുന്നതാണ്. അദ്ദേഹത്തിന്റെ ഇതര കൃതികളാണ് "എട്ടു നോമ്പു' ധ്യാനസഹായിയായ "എട്ടു

നോമ്പിൽ" എന്നതും, പരിശുദ്ധ മാതാവിനെക്കുറിച്ചുള്ള "നമ്മുടെ അമ്മ" എന്നതും അദ്ദേഹം എഴുതിയ ജീവചരിത്ര ഗ്രന്ഥങ്ങളാണ്. മാർത്തോമ്മാ ശ്ലീഹാ, പരുമല മാർ ഗ്രീഗോറിയോസ്, പുത്തൻകാവ് മാർ പീലക്സീനോസിനെക്കുറിച്ചുള്ള 'ബെഥേലിലെ താമര', 'ബാലികാമഠം മിസ്സ് ഹോംസ്', എന്നിവ. കൂടാതെ മലങ്കര സഭയുടെ ചരിത്രം വിശ്വാസം എന്നിവയെക്കുറിച്ച് മലയാളത്തിലും ഇംഗ്ലീഷിലും ഓരോ കൃതികൾ അദ്ദേഹം പ്രസിദ്ധീകരിച്ചു.

സ്വകാര്യ ദുഃഖങ്ങൾ ഉണ്ടായതായ അനേകം അനുഭവങ്ങൾക്കിടയിൽ അദ്ദേഹം ആവർത്തിച്ചു പറയുമായിരുന്ന ഒരു വ്യക്തിത്വം ഉണ്ടായിരുന്നു. ദൈവപുരുഷനായ മോശയുടെ അന്ത്യസന്ദേശം തന്നെ: "പുരാതനനായ ദൈവം നിന്റെ സങ്കേതം; കീഴെ ശാശ്വത ഭുജങ്ങൾ ഉണ്ട്" (ആവർത്തനപുസ്തകം 33:27). മൗനമായിരുന്ന്, അണിയറ ജോലിക്കാരാകുന്നവർക്ക്, എന്നും ഗുമസ്തൻ പണിയോ പറഞ്ഞിട്ടുള്ളൂ: അന്നും, ഇന്നും അല്പം മുഖസ്തുതിക്കാരനായിരുന്നെങ്കിൽ, ലേശം സ്ഥാനമോഹം ഉണ്ടായിരുന്നുവെങ്കിൽ അദ്ദേഹത്തിന് ഈ സഭയിലോ റീത്തുസഭയിലോ പലതും ആകാമായിരുന്നു. അതൊക്കെ വേണ്ടെന്ന് തീരുമാനിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു, എഴുതി, "വെള്ളി കൊടുത്തിട്ടീയം" കൊള്ളേണ്ട എന്ന്.

ത്രിവിധ രോഗപീഡകൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. പ്രമേഹം, ആസ്മ, ചുരുക്കവാതം, ചികിത്സകൾ പലതും ഫലപ്രദമായില്ല. അങ്ങനെയുള്ള ഒരു ഘട്ടത്തിൽ അദ്ദേഹം തന്നെ സഭാപ്രസംഗിയുടെ വാക്കുകളെ ആസ്വദിച്ച് വ്യാഖ്യാനിച്ചെഴുതി: "രോചനക്കുരു ഫലിക്കയില്ല-അഥവാ മരുന്നു ഫലിക്കാതെ വരും; വെള്ളിചരട് അറ്റുപോകും-അഥവാ ആമാശയ രോഗങ്ങളുണ്ടാകും: ഉറവയിലെ കുടം ഉടയും-അഥവാ വൃക്കതകരാറുകളുണ്ടാകും; കിണറ്റിലെ ചക്രം തകരും-അഥവാ ഹൃദ്രോഗങ്ങൾ ഉണ്ടാകും: എന്ന്: രോഗപീഡകൾ വർധിച്ചു വന്നപ്പോൾ 1955 സെപ്റ്റംബർ 16-ന് അഞ്ച് തിരുമേനിമാർ ചേർന്ന് അദ്ദേഹത്തിന് കന്തീലാ ശുശ്രൂഷ നടത്തി. 1958-ലെ ഈസ്റ്ററിന് വി. കുർബ്ബാന അർപ്പിച്ച് അദ്ദേഹം നിത്യവിശ്രമത്തിനൊരുങ്ങിയെന്നു വേണം പറയാൻ. ജബൽപ്പൂരിൽ നിന്ന് കെ. കെ. പുന്നൂസച്ചനും സ്ഥലത്തെത്തി."

1958 ജൂലൈ 19 ശനിയാഴ്ച, വീണ്ടും അരുമശിഷ്യനിൽ നിന്ന് തൈലാഭിഷേകം പ്രാപിച്ച്, താനെഴുതിയ പ്രാർത്ഥനായോഗ മിത്രത്തിലെ ക്രിസ്തീയ വേർപാടിന് വഴിത്തുണയാകുന്ന പ്രാർത്ഥനകൾ മറ്റുള്ളവർ ചൊല്ലിയതിൽ സ്വയം ആഴ്ന്നിറങ്ങി, ഈ ലോകത്തോട് വിടപറഞ്ഞു. 20-ാം തീയതി ഞായറാഴ്ച പാമ്പാടി തിരുമേനിയുടെയും, തോമ്മാ മാർ ദീവന്നാസ്യോസിന്റെയും, മാത്യൂസ് മാർ ഈവാനിയോസിന്റെയും, മാത്യൂസ് മാർ അത്താനാസ്യോസിന്റെയും പ്രധാന കാർമ്മികത്വത്തിൽ, അനേകം വൈദികരുടെയും, വലിയ ജനാവലിയുടെയും സാന്നിധ്യത്തിൽ മൃതദേഹം സാംസ്ക്കരിക്കപ്പെട്ടു. ■

## 14-ാം ചരമ വാർഷികം

## 12-09-2008



## എം. സി. ഗീവർഗീസ്

**(കുഞ്ഞൂഞ്ഞൂട്ടി)**

**മുക്കാഞ്ഞിരത്ത്**

**തിരുമൂലപുരം**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തായ്"*

**സന്തപ്ത കുടുംബാംഗങ്ങൾ**

## ഓർമ്മയുടെ പത്താം വർഷം

**2008 സെപ്റ്റംബർ 18**



## ശ്രീ. എം. ഇ. ഐസക്ക്

**മുത്തുപതിക്കൽ ഹൗസ്**

**ഇടയാർ, കൂത്താട്ടുകുളം**

'നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൻ വലഭാഗത്തായ്'

എന്ന്,

ഭാര്യ ഏലമ്മ ഐസക്
& സന്തപ്ത കുടുംബാംഗങ്ങൾ

*Inserted by:*
**P. T. George, 19-B, Pocket-1,**
**Mayur vihar phase I, Delhi-110091**




# വചന ദീപ്തി

ഫാ. റ്റി. ജെ. ജോഷ്വാ

കൈകൊണ്ടുള്ള പ്രയോഗത്തെക്കാൾ ദുസ്സഹമായിരിക്കും നാവുകൊണ്ടുള്ള പ്രയോഗം. മുറിപ്പെടുത്തുന്നതും വേദനപ്പെടുത്തുന്നതുമായ വാക്കുകൾ കൊണ്ട് നമ്മെ ചിലർ വിഷമിപ്പിച്ചു എന്നു വരാം.

സെപ്റ്റം. 7

## വാങ്ങിപ്പിനു ശേഷം നാലാം ഞായറാഴ്ച

**വേദഭാഗം: മത്തായി 5:38–42**

**വിഷയം: സ്വർഗ്ഗരാജ്യപൗരന്മാരുടെ ധാർമ്മികത**

**ആമുഖം:** ക്രിസ്തുവിന്റെ അനുഗാമികളായ സ്വർഗ്ഗരാജ്യപൗരന്മാർ പുലർത്തേണ്ട ധാർമ്മികത എപ്രകാരമായിരിക്കണമെന്ന് യേശുവിന്റെ ഗിരിപ്രഭാഷണത്തിൽ വ്യക്തമാക്കുന്നു. നിലവിലിരുന്ന റോമൻ നിയമങ്ങളെയും യഹൂദ നിയമങ്ങളെയും പിന്നിലാക്കി ഏറ്റവും ഉന്നതമായ നിലവാരം പുലർത്തുവാൻ പ്രേരിപ്പിക്കുന്നതാണ്. പ്രത്യക്ഷത്തിൽ അപ്രായോഗികങ്ങളെന്നും അപ്രാപ്യങ്ങളെന്നും നമുക്കു തോന്നും. അതുകൊണ്ട് ഈ പ്രമാണങ്ങൾ ആക്ഷരികമായി എടുക്കുവാനല്ല, അവയുടെ അന്തഃസത്ത ഉൾക്കൊള്ളുവാനാണ് പ്രതീക്ഷിക്കപ്പെടുന്നത് എന്നു വ്യാഖ്യാനിക്കപ്പെടുന്നു. മഹാത്മാഗാന്ധി, മാർട്ടിൻലൂതർ കിങ്ങ്, ടോൾസ്റ്റോയി തുടങ്ങിയ അനേകരെ ഏറെ സ്വാധീനിക്കുകയും അവരുടെ പ്രവർത്തനങ്ങളെ രൂപപ്പെടുത്തുകയും ചെയ്യുവാൻ ഗിരിപ്രഭാഷണത്തിനു കഴിഞ്ഞിട്ടുണ്ട്.

ഇന്നത്തെ വേദഭാഗത്ത് നാലു വിഷയങ്ങളെ രൂപപ്പെടുത്തിയിരക്കുന്നു. അവ നമ്മുടെ സാമൂഹിക ബന്ധങ്ങളിൽ പ്രതിഫലിക്കേണ്ടവയാണ്.

1) പ്രതികാരത്തിനു പകരം ഔദാര്യം: മോശയുടെ പ്രമാണത്തിലെ ഒരു കാര്യം ആദ്യം എടുക്കുന്നു. "കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്." എന്നുള്ളത് ഒന്നിലധികം പ്രാവശ്യം ആവർത്തിക്കപ്പെട്ടിട്ടുള്ള അനുശാസനമാണ്. പുറ. 21:23–25, ലേവ്യ. 24:19, 20; ആവ. 19:21. ഇതിനു സമാനമായ നിയമം അതി പുരാതനമായ ഹമുറാബിയുടെ അനുശാസനത്തിലുണ്ട്. ഹമുറാബി ബി. സി. 2285–2242 വരെയുള്ള കാലത്ത് ബാബിലോണിൽ രാജാവായിരുന്നു.

"ലഭിക്കുന്ന നാണയത്തിൽത്തന്നെ തിരികെ കൊടുക്കുക" എന്ന ചൊല്ല് നമുക്കു പരിചിതമാണ്. പ്രതികാരം ചെയ്യുവാനുള്ള വികാരം സ്വാഭാവികമായി നമ്മിലുയരാം. അത് അധികമായിപ്പോകാതെ നിയന്ത്രിക്കുവാനും പരിമിതപ്പെടുത്തുവാനുമുള്ള ചട്ടമാണ് മോശയുടെ പ്രമാണത്തിലുള്ളത്. ഒരു കണ്ണ് നഷ്ടപ്പെടുത്തിയാൽ പ്രതിയുടെ ഒരു കണ്ണു മാത്രം നഷ്ടപ്പെടുത്തുക. അതിൽ കൂടുതലാകരുത്. എന്നാൽ യേശുക്രിസ്തു അനുശാസിക്കുന്നത് പ്രതികാരം അശേഷം പാടില്ല എന്നാണ്. നേരെ മറിച്ച് ക്ഷമയുടെയും ഔദാര്യത്തിന്റെ പ്രതികരണം നമ്മിൽ നിന്നുണ്ടാകണമെന്നാണ്. ഉദാഹരണമായി ഒരുവൻ

നമ്മുടെ വലത്തെ ചെകിട്ടത്തടിക്കുന്നു എന്നിരിക്കട്ടെ. അങ്ങനെ ചെയ്യണമെങ്കിൽ നിശ്ചയമായും അയാൾ പുറം കൈ കൊണ്ട് അടിക്കണം. അത് കൂടുതൽ അപമാനകരമായ കൃത്യമാണ്. എങ്കിൽ പോലും തിരിച്ചടിക്കാതെ മറ്റേ കവിൾത്തടം കാണിച്ചുകൊടുക്കണമെന്നു പറയുന്നു.

കൈകൊണ്ടുള്ള പ്രയോഗത്തെക്കാൾ ദുസ്സഹമായിരിക്കും നാവുകൊണ്ടുള്ള പ്രയോഗം. മുറിപ്പെടുത്തുന്നതും വേദപ്പെടുത്തുന്നതുമായ വാക്കുകൾ കൊണ്ട് നമ്മെ ചിലർ വിഷമിപ്പിച്ചു എന്നു വരാം. അപ്പോൾ നമ്മുടെ പ്രതികരണം, അതിനെക്കാൾ മൂർച്ചയുള്ള വാക്കുകൾ തിരിച്ചു പ്രയോഗിക്കാനാകും. ഏത് അവസ്ഥയിലേക്കു അത് നയിക്കുമെന്ന് ഊഹിക്കുകയേ വേണ്ടൂ. അതുകൊണ്ട് പ്രതികാരത്തിന് ഒരുമ്പെടാതെ ക്ഷമയും ഔദാര്യവും വെളിപ്പെടുത്തുവാനാണ് കർത്താവിന്റെ ഉപദേശം.

2) പുറം കുപ്പായം കൂടെ വിട്ടുകൊടുക്കുക: പാവപ്പെട്ട ഒരാൾ പണം കടം വാങ്ങുമ്പോൾ പണയമായി അവന്റെ കുപ്പായം, കൊടുക്കുവാൻ നിർബന്ധിതനാകാം. എന്നാൽ കുപ്പായം മാത്രമല്ല പുറം കുപ്പായം കൂടെ കൊടുക്കുവാൻ സന്നദ്ധനാവുക എന്നു പറയുമ്പോൾ ആവശ്യപ്പെടുന്നതിൽ ഉപരിയായി ചെയ്യുവാൻ കഴിയണമെന്നു സൂചിപ്പിക്കുന്നു. പുറത്തു സഞ്ചരിക്കുമ്പോൾ എപ്പോഴും ഉപയോഗിക്കുന്ന ഒന്നാണ് പുറം കുപ്പായം. രാത്രിയിൽ തണുപ്പകറ്റാൻ പുതപ്പായി ഉപയോഗിക്കുന്നതും അതു തന്നെ. അതുകൊണ്ട് ഒരുവന്റെ പുറം കുപ്പായം പണയമായി വാങ്ങിച്ചാൽ സൂര്യൻ അസ്തമിക്കുമ്പോൾ അതു തിരികെ കൊടുക്കണമെന്ന് ന്യായപ്രമാണത്തിലുണ്ട്. (പുറ. 22:26,27) അതു സാധുക്കളെപ്പറ്റിയുള്ള കരുതലിന്റെ തെളിവായി കാണാം. അപ്പോൾ പുതപ്പ് സ്വന്തമായി വയ്ക്കുവാനുള്ള അവകാശമുണ്ടെങ്കിലും അതുപോലും വിട്ടുകൊടുക്കുവാൻ യേശു നിർദ്ദേശിക്കുന്നത് നിയമത്തിന്റെയും അവകാശത്തിന്റെയും വാദം ഉന്നയിക്കുവാനല്ല; ഔദാര്യപൂർവ്വമായ സമീപനം കൈക്കൊള്ളുവാനാണ്.

ഒരു വിശ്വാസി അവന്റെ അവകാശത്തെക്കാൾ അധികം അവന്റെ കർത്തവ്യത്തെയും; പദവികളെക്കാൾ അധികമായി ഉത്തരവാദിത്തങ്ങളെയും പരിഗണിക്കുന്നവൻ ആയിരിക്കണം.

3) ഒരുനാഴിക ദൂരത്തിനു പകരം രണ്ടു നാഴിക: പലസ്തീൻ അന്ന് റോമൻ ആധിപത്യത്തിലായിരുന്നു. ഒരു റോമൻ പടയാളി അയാളുടെ ആയുധവും, ഭക്ഷണവും മറ്റ് ആവശ്യസാധനങ്ങളുമടങ്ങുന്ന ഭാണ്ഡം അധിനിവേശസ്ഥലത്തുള്ള ആരോടു പറഞ്ഞാലും ഒരു നാഴിക ദൂരം വഹിച്ചു കൊണ്ടു പോകുവാൻ നിർബ്ബന്ധിതനാണ്. അതു നിയമപ്രകാരം ചെയ്തേ മതിയാവൂ. കർത്താവു പറയുന്നത് ഒരു നാഴിക ദൂരം മാത്രമേ പോകാൻ നിർബ്ബന്ധമുള്ളൂ എങ്കിലും ആവശ്യപ്പെടുന്നതിൽ അധികം ദൂരം പോകുവാൻ സന്നദ്ധമാകണമെന്നാണ്. ഒരു ദൗത്യം നിർവ്വഹിക്കുവാൻ നാം നിർബ്ബന്ധിതരാകുമ്പോൾ അതു മുറുമുറുപ്പോടും, ഈർഷ്യയോടും ചെയ്യാതെ സന്തോഷത്തോടും, ആത്മാർത്ഥതയോടും ചെയ്യുകയാണു വേണ്ടത്.

4) സന്തോഷപൂർവ്വം നൽകുക: നാലാമതൊരു കാര്യം കർത്താവ് ഓർമ്മപ്പെടുത്തുന്നത് സഹായത്തിന് അഭ്യർത്ഥിക്കുന്നവനെ നിരസിക്കരുത് എന്നാണ്. "ശാബതു വർഷം" വരുമ്പോൾ കടം ഇളച്ചു കൊടുക്കണമെന്ന് നിയമം ഉണ്ട്. അപ്പോൾ അതിനടുത്തു വരുന്ന ഘട്ടത്തിൽ കടം ചോദിച്ചാൽ ചിലർ ഒഴിഞ്ഞു മാറും. കാരണം അതു താമസിയാതെ ഇളച്ചു കൊടുക്കണം; തിരികെ കിട്ടുകയില്ല. നാം സന്തോഷത്തോടെയാണ് കൊടുക്കേണ്ടത്. അതിനു പരസ്യവും പ്രചാരണവും ഒന്നും ചെയ്യേണ്ടതില്ല. ക്രിസ്തീയ സ്നേഹത്തിന്റെ തെളിവാണ് സഹായത്തിന്റെ കരം നീട്ടുന്നത്.

ക്രിസ്തീയത എന്നുള്ളത് സിദ്ധാന്തങ്ങളും തത്വങ്ങളും എന്നതിനെക്കാൾ ഉപരി ഒരു ജീവിത ശൈലിയാണ്. അതു പരസ്പരമുള്ള നമ്മുടെ ബന്ധങ്ങളിൽ പ്രതിഫലിക്കുവാൻ സാധിക്കണം. അങ്ങനെയുള്ള ചില പ്രധാന വിഷയങ്ങളിലേക്കാണ് കർത്താവ് നമ്മുടെ ശ്രദ്ധയെ ക്ഷണിച്ചത്.

സെപ്റ്റം. 14

## സ്ലീബാപ്പെരുന്നാൾ

**വേദഭാഗം: ലൂക്കാ. 215–28**

**വിഷയം: സ്ലീബായുടെ തത്വം**
**വാക്യം: ഗലാ. 6:14**

**ആമുഖം:** പൗരസ്ത്യ സഭകൾ സെപ്തംബർ പതിന്നാല് സ്ലീബാപ്പെരുന്നാൾ ആഘോഷിക്കുന്നു. അതിന്റെ അടിസ്ഥാനം, കുസ്തന്തീനോസ് ചക്രവർത്തിയുടെ മാതാവായ ഹെലനി രാജ്ഞി, കർത്താവിനെ ക്രൂശിച്ച കുരിശു മരം യെറുശലേമിൽ നിന്ന് എ.ഡി. 320 സെപ്തംബർ 14–ാം തീയതി കണ്ടെടുത്തു എന്നുള്ളതാണ്. അതൊരു വലിയ സംഭവമായി സഭ കാണുകയും, സ്ലീബായുടെ മഹത്വത്തെയും പ്രധാന്യത്തെയും സഭാമക്കൾ അനുസ്മരിക്കുവാൻ തക്കവണ്ണം ആ ദിവസം വേർതിരിക്കയുമാണ് ചെയ്തത്. ഇതൊരു മോറാനായപ്പെരുനാളായി ആചരിക്കുന്നു. ഈ ദിവസം വിശുദ്ധ കുർബാനയല്ലാതെ മറ്റു പ്രത്യേക ശുശ്രൂഷകൾ ഒന്നും ക്രമീകരിച്ചിട്ടില്ല. നമ്മുടെ സഭ സ്ലീബായ്ക്കു വലിയ പ്രാധാന്യം നൽകുന്നു. ഏതു ശുശ്രൂഷയും നടത്തുമ്പോൾ സ്ലീബാ മുമ്പിൽ വച്ചിരിക്കും. അതു കർത്തൃസാന്നിധ്യത്തിന്റെ പ്രതീകമാണ്. ധൂപാർപ്പണം നടത്തുമ്പോൾ ആദ്യം സ്ലീബായുടെ മുമ്പിലാണ് ധൂപം അർപ്പിക്കുന്നത്. കുരിശിനു കൊടുക്കുന്ന വലിയ പ്രാധാന്യത്തെ കണ്ടിട്ട് ഒരാൾ വിമർശിച്ചത്, Christianity എന്നു പറയുന്നതിനെക്കാൾ യുക്തം Crosstianity എന്നു പറയുന്നതല്ലേ എന്നായിരുന്നു. ഏതായാലും ഈ കുരിശിനോടുള്ള ആദരവും, അതിനു കൊടുക്കുന്ന മഹത്വവും പൗലോസ് ശ്ലീഹായിൽ ആരംഭിച്ചതാണ്. അദ്ദേഹം പ്രസ്താവിക്കുന്നു: "എനിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്" (ഗലാ. 6:14)

സ്ലീബായെ നമ്മുടെ പ്രശംസാവിഷയമാക്കുവാനുള്ള അടിസ്ഥാനം എന്താണ്? മൂന്നു കാര്യങ്ങൾ സാംക്ഷിപ്തമായി ചൂണ്ടിക്കാണിക്കണം: 1) സ്ലീബാ ഐക്യത്തിന്റെ പ്രതീകമാണ്: അതിന്റെ രണ്ടു തണ്ടുകൾ ഒന്ന് താഴെ നിന്നു മുകളിലേക്കും, മറ്റത് വിലങ്ങനെ രണ്ടു വശത്തേക്കുമായി നില

കൊള്ളുന്നു. യേശുക്രിസ്തുവിൽക്കൂടി, അവിടുത്തെ രക്ഷാകരപ്രവൃത്തിയിൽ കൂടി സാധ്യമായ ഐക്യത്തെ അതു സ്പഷ്ടമാക്കുന്നു. സ്വർഗ്ഗത്തെയും ഭൂമിയെയും, സംയോജിപ്പിച്ചു എന്നതാണ് ഏറ്റവും വലിയ സത്യം. അക്കാര്യമാണ് ലംബമായി നിൽക്കുന്ന തണ്ട് വെളിപ്പെടുത്തുന്നത്. പാപം മൂലം ദൈവത്തിൽ നിന്ന് അകന്നു പോയ മനുഷ്യവർഗ്ഗത്തെയും ഈ പ്രപഞ്ചത്തെയും ദൈവത്തോടു ഏകീഭവിപ്പിക്കുവാൻ യേശുവിന്റെ കാൽവറിയിലെ ക്രൂശുമരണത്താൽ സാധിച്ചു. എബ്രായ ലേഖനത്തിൽ ഈ ഐക്യത്തെപ്പറ്റി പരാമർശിക്കുന്നു. തന്റെ രക്തത്താൽ വിശുദ്ധ മന്ദിരത്തിലേക്കുള്ള (ദൈവസന്നിധിയിലേക്കുള്ള) പ്രവേശനത്തിനു ധൈര്യമുണ്ടായി. (എബ്രാ. 10:19) "നമ്മുടെ കർത്താവായ യേശുക്രിസ്തു മൂലം നമുക്കു ദൈവത്തോടു സമാധാനം ഉണ്ട്...." അവൻ മൂലം നമുക്കു പ്രവേശനവും ലഭിച്ചിരിക്കുന്നു (റോമ. 5:1,2).

വിലങ്ങനെ ഇരുവശത്തേക്കുമുള്ള തണ്ട്, മനുഷ്യവർഗ്ഗത്തെ മുഴുവൻ അന്യോന്യം ഐക്യത്തിൽ വരുത്തുന്ന സത്യം വെളിപ്പെടുത്തുന്നു. എഫേസ്യ ലേഖനത്തിൽ ഇക്കാര്യം പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു. "ക്രൂശിന്മേൽ വച്ചു ശത്രുത്വം ഇല്ലാതാക്കി അതിനാൽ ഇരുപക്ഷത്തേയും ഏക ശരീരത്തിൽ ദൈവത്തോടു നിരപ്പിപ്പാനും തന്നെ." (എഫേ. 2:16) വർഗ്ഗത്തിന്റെയും വർണ്ണത്തിന്റെയും ഭാഷയുടെയും മറ്റും പേരിലുള്ള എല്ലാ വേർതിരിവുകളെയും ഭേദിച്ചുകൊണ്ട് ഒരു പുതുമനുഷ്യനെ സൃഷ്ടിക്കുകയായിരുന്നു. ദൈവവും മനുഷ്യനും തമ്മിലുള്ള ഐക്യം സാധ്യമാകുന്നതിന്റെ അടിസ്ഥാനത്തിലാണ് മനുഷ്യർ തമ്മിലുള്ള ഐക്യം സംപ്രാപ്യമാകുന്നത്.

2) സ്ലീബാ വിനയത്തിന്റെയും ത്യാഗത്തിന്റെയും പ്രതീകമാണ്: പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു, ദൈവപുത്രൻ "തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം (ഫിലി. 2:8) തന്നെ" എന്നു പറയുമ്പോൾ ക്രൂശിലെ മരണത്തിന്റെ നിന്ദ്യാവസ്ഥ സൂചിപ്പിക്കുകയാണ്. മ്ലേച്ഛരും നികൃഷ്ടരുമായ കുറ്റവാളികളെ തൂക്കിലിടുന്ന കൊലമരമാണ് കുരിശ്. അത്തരത്തിലുള്ള ഒരു നിന്ദ്യമരണമാണ് യേശു സ്വീകരിച്ചത് എന്നതിൽക്കൂടി താൻ വരിച്ച വിനയത്തിന്റെയും ത്യാഗത്തിന്റെയും വലിമ നമ്മുടെ മനസ്സിൽ ഉയരുന്നു.

അഹന്തയുടെ കൊടുമുടിയിൽ നിന്ന് ഇറങ്ങി എളിമയുടെ അവസ്ഥയിലേക്കു വരാൻ കുരിശ് നമ്മോട് ആഹ്വാനം ചെയ്യുന്നു. മാത്രമല്ല ത്യാഗത്തിന്റെ അനുഭവവും കൈവരിക്കേണ്ടതുണ്ട്. അല്പമൊരു ത്യാഗം പോലും സഹിക്കുവാൻ നാം വിമുഖരാണ്. കുടുംബജീവിതത്തിലായാലും മറ്റു സാമൂഹ്യ ബന്ധങ്ങളിലായാലും വിനയത്തിന്റെ സമീപനവും ത്യാഗത്തിന്റെ സന്നദ്ധതയും കൂടാതെ വിജയം സാധ്യമല്ല. ക്രൂശിന്റെ സന്ദേശമാണ് അനേകം ധന്യാത്മാക്കളെ ത്യാഗത്തിന്റെ പാതയിലേക്ക് നയിച്ചത്.

3) സ്ലീബാ വിജയ പതാകയാണ്: "ശുഭചിഹ്നം താൻ സ്ലീബാ; വിജയക്കൊടി തൻ സ്ലീബാ" എന്നു നാം സ്ലീബായെ പ്രകീർത്തിച്ചു ചൊല്ലുന്നു. കുസ്തന്തീനോസ് ചക്രവർത്തിക്ക് വിജയം കൈവന്നത് സ്ലീബായുടെ അടയാളം തന്റെ പതാകയായി അംഗീകരിച്ചതുകൊണ്ടാണ് എന്നു പറയപ്പെടുന്നു. നമ്മുടെ പ്രാർത്ഥനകളിൽ എല്ലാം തന്നെ സ്ലീബായുടെ വിജയ മഹത്വത്തെ പ്രകീർത്തിക്കുന്നു. "സ്ലീബാ വെന്നു, വെല്ലുന്നു; സ്ലീബാ വിദ്വേഷിയെ വെന്നു." മലാഖമാർക്ക് ബഹുമാനവും പിശാചുകൾക്ക് ഭയങ്കരവും, സത്യവിശ്വാസികൾക്ക് ബലവുമുള്ള കോട്ട" എന്നും, "ജയമുള്ളതും രക്ഷാകരവും ജീവൻ നൽകുന്നതുമായ സ്ലീബാ" എന്നും പ്രഖ്യാപിക്കുന്നു.

പൈശാചിക ശക്തികളെ പരാജയപ്പെടുത്തി അവയെ കൂത്തുകാഴ്ചയാക്കിത്തീർക്കുന്നത് കാൽവറി ക്രൂശിലാണ് (കൊലോ. 2:15) രക്ഷിത സമൂഹത്തിന്റെ വിജയ പതാകയായി സ്ലീബായെ കാണുന്നു. അതുകൊണ്ട് നമ്മുടെ ഏതു പ്രദക്ഷിണത്തിനും, ഏറ്റം മുമ്പിൽ വിജയപതാകയായ സ്ലീബായാണ് ഉയർത്തിപ്പിടിക്കുന്നത്. ഇങ്ങനെ നോക്കുമ്പോൾ സ്ലീബാ എന്നുള്ളത് ക്രിസ്തീയ സുവിശേഷത്തിന്റെയും ക്രിസ്തീയ വിശ്വാസത്തിന്റെയും അന്തഃസത്ത മുഴുവൻ ആവാഹിക്കുന്ന അടയാളമാണ്. അതുകൊണ്ട് പൗലോസിനെപ്പോലെ നമുക്കും പറയാം. "കർത്താവായ യേശു ക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിക്കാൻ ഇടവരരുത്." സ്ലീബായുടെ അടയാളത്തിൻ കീഴ് നമുക്ക് ഭയപ്പെടുവാനും നിർഭയമായ ജയജീവിതം നയിക്കുവാനും നാം പ്രാപ്തരാകും.

സെപ്റ്റം. 21

## സ്ലീബായുടെ ശേഷം ഒന്നാം ഞായറാഴ്ച

**വേദഭാഗം: മർക്കോ. 13:28–37**

**വിഷയം: യുഗാന്ത്യ പ്രത്യാശ**

**ആമുഖം:** സഭാവർഷത്തെ വിവിധ ഘട്ടങ്ങളായി തിരിച്ചിരിക്കുന്നു. അതിൽ അവസാനത്തേതാണ് സ്ലീബാ പെരുന്നാളിനുശേഷമുള്ള ഞായറാഴ്ചകൾ. ഇവിടെ പ്രധാന പ്രമേയം യുഗാന്ത്യ സംഭവങ്ങളും കർത്താവിന്റെ പുനരാഗമന സിദ്ധാന്തങ്ങളുമാണ്. ഈ വിഷയത്തെപ്പറ്റി കർത്താവും അപ്പോസ്തോലന്മാരും പല കാര്യങ്ങളും വ്യക്തമാക്കിയിട്ടുണ്ട്. ആസന്ന ഭാവിയിൽ യുഗാന്ത്യം സംഭവിക്കുമെന്നും അതോടൊപ്പം കർത്താവിന്റെ പുനരാഗമനം ഉണ്ടാകുമെന്നും അപ്പോസ്തോലന്മാർ വിശ്വസിച്ചിരുന്നു. അതിനാധാരം കർത്താവിന്റെ വാക്കുകൾ തന്നെ ആയിരുന്നു. പൗലോസിന്റെ പല ലേഖനങ്ങളിലും ഈ പ്രതീക്ഷ പ്രതിഫലിച്ചിട്ടുണ്ട്. കാലം ചുരുങ്ങിയിരിക്കുന്നതിനാൽ വിവാഹബന്ധത്തിൽ ഏർപ്പെട്ട് കർത്താവിന്റെ വരവേല്പിനുള്ള ഒരുക്കം നഷ്ടമാക്കരുത് എന്ന് അനുശാസിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്.

ഇന്നത്തെ വേദഭാഗത്ത് മൂന്നു കാര്യങ്ങൾ ഓർമ്മപ്പെടുത്തുന്നു: 1) പ്രകൃതിയിൽ നിന്നു പാഠം പഠിക്കാം. ഋതുഭേദങ്ങൾ വരുന്നത് വ്യക്തമായി മനസ്സിലാക്കാവുന്നതാണ്. ശീതകാലത്ത് മരങ്ങൾ ഇലകൾക്കൊഴിഞ്ഞ് അസ്ഥിപഞ്ജരമായി നിലകൊള്ളുന്നു. എന്നാൽ വേനലിനു മുമ്പായി ഇലകൾ തളിർത്ത് ഹരിതാഭയണിയുന്നു. പ്രകൃതിയിൽ നോക്കി ഏതു കാലമെന്നു നിർണ്ണയിക്കാൻ നമുക്കു കഴിവുണ്ട്. അതുപോലെ ലോകത്തിലെ സംഭവ വികാസങ്ങൾ പലതിന്റെയും സൂചനയായി കാണണം. പ്രകൃതിക്ഷോഭങ്ങളും, ആഗോള വ്യാപകമായ പല പ്രതിഭാസങ്ങളും ഒരു

പരിണാമത്തിലേക്കു ചരിത്രത്തെ നയിക്കുന്നു എന്നു തിരിച്ചറിയാൻ സാധിക്കണം. (1 കൊരി. 7:28,29).

2) പുനരാഗമനം എന്ന സത്യം സുനിശ്ചിതമാണ്; പക്ഷേ അതെപ്പോൾ എന്നത് അജ്ഞാതവും: "ആ നാളും നാഴികയും സംബന്ധിച്ച് പിതാവില്ലാതെ " ആരും അറിയുന്നില്ല. അത് അവിടുത്തെ പദ്ധതിയിൽ വച്ചിട്ടുള്ളതാണ്. മനുഷ്യ ബുദ്ധിക്കും ജ്ഞാനത്തിനുമതീതമായ ഒന്നാണ്. മാലാഖമാർ ദൈവത്തിന്റെ ആലോചനാസഭയിലെ അംഗങ്ങളാണ്. ദൈവഹിതം നിർവ്വഹിക്കാൻ സദാ നിയോഗിക്കപ്പെടുന്നവരാണ്. എന്നാൽ മാലാഖമാർക്കും ഇക്കാര്യം അജ്ഞാതമായിരിക്കുന്നു. "പുത്രൻ പോലും" അറിയുന്നില്ല എന്നു പറയുന്നത് മനസ്സിലാക്കാൻ പ്രയാസമുള്ള പ്രസ്താവനയാണ്. യേശുക്രിസ്തുവിന്റെ ദൈവത്വം നിഷേധിക്കുന്ന യഹോവാ സാക്ഷികളെപ്പോലുള്ള വേദവിപരീതികൾ പിതാവിനെക്കാൾ താണവനാണ് പുത്രൻ എന്നു സ്ഥാപിക്കാൻ ഈ വാക്കുകൾ ഉദ്ധരിക്കാറുണ്ട്. എന്നാൽ നിത്യതയിൽ പിതാവിനോട് തുല്യനായി പിതാവിന്റെ മഹത്വത്തിൽ വിരാജിച്ച പുത്രനെക്കുറിച്ചല്ല ഇവിടെ സൂചിപ്പിക്കുന്നത്. മനുഷ്യത്വം വരിച്ച്, പരിമിതിയിലേക്ക് സ്വയം വന്നവനായ പുത്രനെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. അവിടുത്തെ ശൂന്യവൽക്കരണത്തെക്കുറിച്ച് പൗലോസ് ശ്ലീഹാ ഫിലിപ്യലേഖനത്തിൽ പരാമർശിക്കുന്നു. ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചു കൊള്ളണം എന്നു വിചാരിക്കാതെ ദാസ രൂപം എടുത്ത് മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ച് വേഷത്തിൽ മനുഷ്യനായിത്തീർന്നു എന്നു പറയുന്നു. (ഫിലി. 2:6–7)

സഭാചരിത്രത്തിൽ എത്രയോ പേർ ഓരോ ഘട്ടത്തിലും പുനരാഗമനം ഇന്നിപ്പോൾ സംഭവിക്കുമെന്ന് പ്രവചിച്ചു പറഞ്ഞിട്ടുണ്ട്. അവയെല്ലാം പാഴ്‌വാക്കുകളായി ഭവിക്കുകയും ചെയ്തിട്ടുണ്ട്. പുനരാഗമന സിദ്ധാന്തം ഉയർത്തിപ്പിടിക്കുന്ന പല പ്രസ്ഥാനങ്ങളും (Adventist Movement) പാശ്ചാത്യ സഭയിൽ ഉയർന്നു വന്നിട്ടുണ്ട്. വർത്തമാനകാല ജീവിതത്തിലെ വെല്ലുവിളികളും കർത്തവ്യങ്ങളും എന്നതിനെക്കാൾ താല്പര്യം യുഗാന്ത്യ സംബന്ധമായ പ്രവചന പ്രസ്താവനകളാണ്. വെളിപ്പാടു കൃതികളുടെ വ്യാഖ്യാനങ്ങൾക്കു പ്രാധാന്യം നൽകുന്നു.

നമ്മുടെ സഭ, യുഗാന്ത്യ വിശ്വാസത്തിന് യുക്തമായ സ്ഥാനവും ഉചിതമായ പ്രാധാന്യവും നൽകിയിട്ടുണ്ട്. അന്ത്യന്യായവിധിയെപ്പറ്റിയുള്ള അനുസ്മരണ, ആരാധനയുടെ പല ഭാഗങ്ങളിലും ചേർത്തിട്ടുണ്ട്. "ഓരോരുത്തനും, അവനവന്റെ പ്രവൃത്തിക്കനുസൃതമായി പ്രതിഫലം നൽകുന്ന രണ്ടാമത്തെ വരവിനെ ഞങ്ങൾ ഓർക്കുന്നു". "മുഖപക്ഷമില്ലാത്ത ന്യായവിധി"യെപ്പറ്റി അനുസ്മരിക്കുന്ന അവസരങ്ങൾ അനവധിയാണ്. എന്നാൽ കർത്താവിന്റെ പുനരാഗമനം എപ്പോൾ എന്നതിനെപ്പറ്റി ഖണ്ഡിതമായി പറയാൻ ആർക്കും സാധ്യമല്ല. ഉത്ഥിതനായ കർത്താവ് ശ്ലീഹന്മാരോട് വ്യക്തമാക്കി: "പിതാവ് തന്റെ സ്വന്ത അധികാരത്തിൽ വച്ചിട്ടുള്ള കാലങ്ങളെയോ സമയങ്ങളെയോ അറിയുന്നതു നിങ്ങൾക്കുള്ളതല്ല" (അ. പ്ര. 1:7).

3) എന്നാൽ കർത്താവ് ഊന്നൽ നൽകി ഉൽബോധിപ്പിക്കുന്നത് നാളും നാഴികയും നിങ്ങൾ അറിയാത്തതുകൊണ്ട് ജാഗ്രതയുള്ളവരായിരിക്കുക എന്നതാണ്. സ്ത്രീക്കു പ്രസവ വേദനയെന്നതു പോലെയും കള്ളന്റെ കടന്നു കയറ്റം പോലെയും അറിയാത്ത നാഴികയിലും പ്രതീക്ഷിക്കാത്ത അവസ്ഥയിലും സംഭവിക്കാമെന്നതുകൊണ്ട് എല്ലായ്പ്പോഴും ജാഗ്രത പുലർത്തുകയാണാവശ്യം. "ഉണർന്നിരിപ്പിൻ," "ജാഗ്രതയോടിരിപ്പിൻ" എന്നിങ്ങനെയുള്ള പ്രബോധനം കർത്താവും ശ്ലീഹന്മാരും ആവർത്തിക്കുന്നതായി കാണാം.

യജമാനൻ പരദേശത്തു പോകുമ്പോൾ വീടുകാവൽക്കാരനോട് ഉണർന്നിരിപ്പാൻ കല്പിക്കുന്നതായുള്ള ദൃഷ്ടാന്തകഥ ഇവിടെ പ്രസക്തമാണ്. രാത്രിയുടെ ഏതു യാമത്തിൽ യജമാനൻ മടങ്ങിയെത്തിയാലും സ്വീകരിക്കുവാൻ തക്കവണ്ണം ജാഗ്രത പുലർത്തുവാൻ നിർദ്ദേശിക്കുന്നു. ഈ നിർദ്ദേശം അന്നുള്ള ശിഷ്യന്മാരോടു മാത്രമായിട്ടല്ല; "ഞാൻ നിങ്ങളോടു പറയുന്നതോ എല്ലാവരോടും പറയുന്നു; ഉണർന്നിരിപ്പിൻ". ഏതു കാലത്തും ജീവിക്കുന്നവർക്കുള്ള നിർദ്ദേശമാണത്. അലസതയും അശ്രദ്ധയും കടന്നു വന്ന് ജീവിതത്തെ പരാജയപ്പെടുത്താം. സമർത്ഥരും, അഭിജ്ഞരുമായ പലരും പരാജയപ്പെടുന്നതിന്റെ കാരണം, ജാഗ്രത പുലർത്താൻ കഴിയാതെ അലംഭാവത്തിലേക്കു വഴുതിപ്പോകുന്നതാണ്.

സാത്താന്റെ നുഴഞ്ഞുകയറ്റം ഉണ്ടാകാതിരിക്കുവാനും സദാ ജാഗ്രത പുർത്തേണ്ടതുണ്ട്. പരാജയത്തിന്റെ കൈപ്പുനീരു കുടിച്ചവനായ പത്രോസ് ശ്ലീഹാ പ്രബോധിപ്പിക്കുന്നു. "നിർമ്മദരായിരിപ്പിൻ; ഉണർന്നിരിപ്പിൻ; നിങ്ങളുടെ പ്രതിയോഗിയായ പിശാച് അലറുന്ന സിംഹംപോലെ ആരെ വിഴുങ്ങേണ്ടു എന്നു തിരിഞ്ഞു ചുറ്റി നടക്കുന്നു." 1 പത്രോസ് 5:8 അനുദിന ജീവിതത്തിലും ജാഗ്രത പുലർത്തിയേ മതിയാവൂ. ജാഗ്രതയോടുകൂടി ചെയ്യേണ്ട കാര്യമാണ് പ്രാർത്ഥന. കർത്താവിന്റെ വരവിനു വേണ്ടി ആദിമസഭ പ്രാർത്ഥിച്ചിരുന്നു. അത് അറമായ ഭാഷയിൽത്തന്നെ നടത്തിയെന്നതിന്റെ തെളിവ് പൗലോസിന്റെ കത്തിൽ കാണാം. 1 കൊരി. 16:22. 'മാറാനാത്ത'–എന്നതിന്റെ അർത്ഥം ഞങ്ങളുടെ കർത്താവേ വരണമേ എന്നാണ്. അങ്ങനെ ജാഗ്രതയും പ്രാർത്ഥനയും നടത്തി കർത്താവിന്റെ വരവിനായി നമുക്കൊരുങ്ങാം.

സെപ്റ്റം. 28

**സ്ലീബായുടെ ശേഷം രണ്ടാം ഞായറാഴ്ച**

**വേദഭാഗം: മത്താ. 16:5–12**

**വിഷയം: പരീശന്മാരുടെയും സാദൂക്യരുടെയും പുളിമാവ്**

**ആമുഖം:** മുന്നറിയിപ്പുകൾ (Warnings) ആവശ്യവും പ്രയോജനപ്രദവുമാണ്. അപകടങ്ങൾ ഒഴിവാക്കാനും, പരാജയങ്ങൾ വരുത്താതിരിക്കാനും അത് ഉപകരിക്കുന്നു. കൂടുതൽ ശ്രദ്ധയും സൂക്ഷ്മതയും പുലർത്തുവാൻ അതു നമ്മെ പ്രേരിപ്പിക്കുന്നു. കർത്താവു നൽകിയിട്ടുള്ള ഒരു മുന്നറിയിപ്പ് ഇന്നത്തെ ഏവൻഗേലിയോനിലുണ്ട്. പരീശന്മാരുടെയും സാദൂക്യരുടെയും പുളിമാവ് സൂക്ഷിച്ചു കൊൾവിൻ." ആത്മീയ ജീവിതത്തിൽ സംഭവിക്കാവുന്ന വൈകല്യത്തെയും പരാജയത്തെയും ഒഴിവാക്കാൻ ഉദ്ദേശിച്ചുകൊണ്ടാണ് ഈ ഉപദേശം.

പരീശന്മാരുടെ പുളിമാവ്: ആരായിരുന്നു പരീശന്മാർ? പരീശൻ എന്ന വാക്കിന്റെ അർത്ഥം "വേർപെട്ടവൻ" എന്നാണ്. ബി.സി. രണ്ടാം നൂറ്റാണ്ട് മുതൽ യഹൂദ മതത്തിൽ ഉയർന്നു വന്ന ശക്തമായ ഒരു വിഭാഗമാണ് ഇവർ. വേഷത്തിലും, അനുഷ്ഠാനങ്ങളിലും, ഭാവങ്ങളിലും ഇവർ മറ്റുള്ളവരിൽ നിന്ന് വേറിട്ടു നിന്നു. ഏതാണ്ട് മൂന്നു നൂറ്റാണ്ടിലേറെക്കാലം യഹൂദ മതത്തിൽ പ്രബലരായി നിന്നു. കർത്താവിനെ ഏറെ എതിർത്തവരും വിമർശിച്ചവരും ഇവരാണ്. അതുപോലെ തന്നെ കർത്താവിന്റെ വിമർശനവും, ആക്ഷേപവും ഇവർക്കെതിരെ ശക്തമായിരുന്നു. "കുരുടനെ വഴികാട്ടുന്ന കുരുടന്മാർ; കപടഭക്തിക്കാർ", എന്നിങ്ങനെയുള്ള വിശേഷണം ഇവർക്കെതിരെ ആവർത്തിച്ചു പയോഗിക്കുന്നു. കർത്താവിന്റെ ശേഷം അപ്പോസ്തോലിക സഭയ്ക്കും പരീശന്മാരുടെ എതിർപ്പ് ശക്തമായിട്ടുണ്ടായിരുന്നു.

കയ്യിൽ അപ്പം കരുതാതെ അവർ യാത്ര ചെയ്ത സന്ദർഭം ഉപയോഗിച്ച് പരീശന്മാരുടെയും സാദൂക്യരുടെയും പുളിമാവ് സൂക്ഷിച്ചു കൊൾക എന്ന മുന്നറിയിപ്പു നൽകി. ആലങ്കാരികമായിട്ടാണ് പുളിമാവ് എന്നു പറഞ്ഞിട്ടുള്ളത്. അപ്പത്തിനു മാവ് പുളിച്ചു വരുവാൻ പഴയ മാവിൽ നിന്നു സൂക്ഷിച്ചു വച്ചിട്ടുള്ള പുളിപ്പ് ചേർക്കുന്നു. മണിക്കൂറുകൾക്കുശേഷം പുളിപ്പ് പിണ്ഡം മുഴുവനിലേക്കും വ്യാപിക്കുന്നു. ചെറുതായ ഒന്ന് എപ്രകാരം വേഗത്തിൽ വ്യാപിക്കുന്നു എന്നതിൽ നിന്ന് "സ്വാധീനം" എന്ന ആശയം ഇവിടെ ലഭിക്കുന്നു. നല്ല സ്വാധീനത്തെക്കാൾ ചീത്ത സ്വാധീനത്തെ കുറിക്കുവാൻ "പുളിപ്പ്" എന്നുള്ള പ്രയോഗം പ്രചാരത്തിൽ വന്നു. പൗലോസ് ഈ അർത്ഥത്തിൽ പരാമർശിക്കുന്നു: "തിന്മയും ദുഷ്ടതയും ആയ പുളിമാവുകൊണ്ടല്ല സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മകൊണ്ടു ഉത്സവം ആചരിക്കുക." 1 കൊരി. 5:8.

എന്തായിരുന്നു പരീശന്മാരുടെ പുളിച്ചമാവ്: ആദ്ധ്യാത്മിക ജീവിതത്തെ അപകടപ്പെടുത്തുന്ന ദുസ്വാധീനം എന്താണ്. അതിന്റെ വിശദീകരണം കർത്താവു തന്നെ നൽകുന്നു– അവരുടെ തെറ്റായ ഉപദേശമാണ്. പരീശമതത്തിൽ തെറ്റായ പല പ്രവണതകൾ ഉണ്ട്. അവയിൽ രണ്ടു മാത്രം ഇവിടെ പരാമർശിക്കാം. 1) ആക്ഷരികമായ അനുഷ്ഠാനം: പല നിയമങ്ങളും പ്രമാണങ്ങളും പ്രത്യേക ലക്ഷ്യത്തോടെ നൽകപ്പെട്ടവയാണ്. അവ ലക്ഷ്യമിടുന്ന ചില ആത്മിക മൂല്യങ്ങളും സത്യങ്ങളുമുണ്ട്. എന്നാൽ ആന്തരികമായ അർത്ഥവും ആത്മികമായ ലക്ഷ്യവും വിസ്മരിച്ചു കൊണ്ട് കേവലം ബാഹ്യമായ അനുഷ്ഠാനത്തിൽ ശ്രദ്ധിക്കുന്ന സമീപനമാണ് പരീശന്മാർ പിന്തുടർന്നത്. അതിന് ഒരു ഉദാഹരണം മാത്രം ഉദ്ധരിക്കാം. യഹോവയുടെ കല്പന "അടയാളമായി നിന്റെ കൈമേൽ കെട്ടണം; അവ എന്റെ കണ്ണുകൾക്കു മധ്യേ പട്ടമായി ഇരിക്കണം" (ആവ. 6:8) അതിന്റെ ഉദ്ദേശ്യം എന്താണ്? നമ്മുടെ പ്രവർത്തനങ്ങൾക്കുള്ള അവയവം നമ്മുടെ കരങ്ങളാണ്. നമ്മുടെ കരങ്ങളുടെ പ്രവർത്തനങ്ങളെ നയിക്കേണ്ടതും നിയന്ത്രിക്കേണ്ടതും യഹോവയുടെ കല്പനകൾ ആയിരിക്കണമെന്നത്രേ വിവക്ഷ. അതുപോലെ നമ്മുടെ കണ്ണുകളുടെ മദ്ധ്യേ എന്നു പറയുമ്പോൾ നമ്മുടെ ശ്രദ്ധയും നോട്ടവും പതിയുന്ന ഭാഗമെന്നാണ്. എപ്പോഴും യഹോവയുടെ കല്പനകളിൽ നമ്മുടെ ശ്രദ്ധ പതിഞ്ഞിരിക്കണമെന്നു അർത്ഥം. ഈ അർത്ഥങ്ങളും, ലക്ഷ്യങ്ങളും, മനസ്സിലാക്കാതെ, കല്പനകൾ ചെറിയ അക്ഷരങ്ങളിൽ എഴുതി കയ്യിൽ കെട്ടിയും, നെറ്റിയിൽ നെറ്റിപ്പട്ടം പോലെ തൂക്കിയിട്ടും നടക്കുന്ന അനുഭവം ബാലിശമാണ്. അനുഷ്ഠാന പ്രധാനമായ മതജീവിതത്തിൽ സംഭവിക്കാവുന്ന അപജയമാണ് ആന്തരികമായ അർത്ഥം വിസ്മരിച്ചുകൊണ്ട് ആക്ഷരികമായ അനുഷ്ഠാനത്തിൽ മാത്രം ശ്രദ്ധിക്കുന്നു എന്നത്. ഇതെപ്പറ്റി പൗലോസ് പറയുന്നു: "അക്ഷരം കൊല്ലുന്നു;" ആത്മാവു ജീവിപ്പിക്കുന്നു.

2) ലീഗലിസം; അഥവാ നിയമങ്ങൾക്ക് അമിത പ്രാധാന്യം നൽകുന്നത്. ആത്മീയത വർദ്ധിപ്പിക്കുവാൻ നിയമങ്ങളുടെ എണ്ണം പെരുപ്പിക്കുന്ന പ്രവണത പരീശന്മാർ പിന്തുടർന്നു. 'ശാബതുനാളിനെ ശുദ്ധീകരിക്കുക' എന്ന പ്രമാണത്തെ വിപുലീകരിച്ച് ശാബതിൽ ചെയ്യാൻ പാടില്ലാത്ത 39 കാര്യങ്ങൾ നിർവചിച്ചു. ശാബതിൽ നടക്കാവുന്ന ദൂരം; എടുക്കാവുന്ന ഭാരം ഇവയെല്ലാം കൃത്യമായി നിർവചിക്കപ്പെട്ടു. മുപ്പത്തെട്ടു വർഷമായി തളർച്ച ബാധിച്ചു കിടന്ന മനുഷ്യൻ യേശുവിന്റെ വാക്കിനാൽ സുഖം പ്രാപിച്ച്, അവന്റെ കിടക്കയും എടുത്തു നടന്നു. അതിൽ സന്തോഷിക്കുന്നതിനു പകരം, ശാബതിൽ ചെയ്യാൻ വിലക്കിയിട്ടുള്ള ഭാരം (കിടക്ക) എടുത്തു നടന്നതിന് അയാളെ കുറ്റപ്പെടുത്തുകയാണ് പരീശന്മാർ ചെയ്തത്.

നിയമം നിയമത്തിനുവേണ്ടി എന്ന അപകടകരമായ മനോഭാവത്തിൽ എത്തിച്ചേരുന്നത് ഒഴിവാക്കേണ്ടതാണ്. നിയമങ്ങൾ അതിൽത്തന്നെ ഒരന്ത്യമല്ല. ഏതു ലക്ഷ്യത്തിനുവേണ്ടി എന്നുള്ള തത്വമാണ് പ്രധാനം. ഇതു നമ്മുടെ വീക്ഷണങ്ങളിലും സമീപനങ്ങളിലും പ്രതിഫലിക്കണം.

എന്തായിരുന്നു സാദൂക്യരുടെ പുളിമാവ്: സാദൂക്യർ പ്രധാനമായും പൗരോഹിത്യ ഗണമാണ്. അവർ സാദോക്ക് എന്ന പുരോഹിതന്റെ അനന്തരാഗമികൾ എന്നു കരുതപ്പെട്ടു. ഇവർ സ്വന്തം താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനുവേണ്ടി യവന സംസ്ക്കാരവുമായും, റോമൻ ഭരണകൂടവുമായും പൊരുത്തപ്പെടുവാനും വേഴ്ച പുലർത്താനും സന്നദ്ധരായി. സ്വന്തം സ്ഥാനമാനങ്ങളും സാമ്പത്തിക നേട്ടവും ഉറപ്പാക്കുവാൻ ആരുമായും വേഴ്ചപ്പെടുന്ന സമീപനം അപകടകരമാണ് എന്നത്രേ കർത്താവിന്റെ സൂചന. ഇത് നമ്മുടെ ആത്മീയ ജീവിതത്തെ വികലമാക്കും. മൗലികമായ പലതും അവഗണിക്കുവാനോ പരിത്യജിക്കുവാനോ നാം പ്രേരിതരാകും.

മറ്റൊന്ന്, സാദൂക്യർ പുനരുത്ഥാനത്തിലും, മാലാഖമാരിലും വിശ്വസിക്കാത്തവരാണ്. (അപ്പോ. പ്ര. 23:8) മരണാനന്തര ജീവിതത്തെക്കുറിച്ചോ, അദൃശ്യ ലോകത്തെക്കുറിച്ചോ ചിന്തയില്ലാത്തവർ എന്നു പറഞ്ഞാൽ അവരെ തികഞ്ഞ ഭൗതികവാദികൾ എന്നു വിശേഷിപ്പിക്കാം. ഇതൊരു പുളിമാവായി കർത്താവു കണ്ടു. അത് ഒഴിവാക്കുവാൻ നിർദ്ദേശിക്കുകയായിരുന്നു.

ആത്മീയ ജീവിതത്തിൽ, ജാഗ്രത പുലർത്തേണ്ട കാര്യത്തിലേക്കു നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നു. സംഭവിക്കാവുന്ന അപചയങ്ങൾക്കെതിരെ സൂക്ഷ്മത പുലർത്തിയേ മതിയാവൂ. ■

# സൺഡേസ്ക്കൂൾ



ഫാ. ഡോ. ഒ. തോമസ്

സൺഡേസ്ക്കൂൾ അദ്ധ്യയനവർഷത്തിലെ സ്ക്കൂൾ തലത്തിലുള്ള സഹപാഠ്യ മത്സരങ്ങൾ നടന്നു കഴിഞ്ഞു. ഇനിയും ഡിസ്ട്രിക്റ്റ് തലത്തിൽ സെപ്റ്റംബർ മാസം 21-ാം തീയതി ഞായറാഴ്ച സഹപാഠ്യമത്സരങ്ങൾ നടക്കുന്നു. ഇതൊരു മത്സരരംഗം എന്നതിലുപരി ഒരു പദവിയായി കാണുവാൻ വിദ്യാർത്ഥികൾ ശ്രമിക്കണം. ഒളിമ്പിക്സിൽ പങ്കെടുക്കുന്ന പലരും അവിടെ ഒരു മെഡൽ ലഭിക്കുന്നത് അസാദ്ധ്യം എന്നറിഞ്ഞാലും അതിൽ പങ്കുചേരുന്നത് ഒരു ഭാഗ്യമായി കരുതിയാണ് പോകുന്നത്. സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരങ്ങളെ ആദ്ധ്യാത്മിക ചിന്തയിൽ കണ്ട് അതിൽ സംബന്ധിക്കുന്നവരാകണം.

ഡിസ്ട്രിക്റ്റ്തല മത്സരങ്ങൾ സെപ്റ്റംബർ 21 ഞായറാഴ്ചയാണല്ലോ ക്രമീകരിച്ചിരിക്കുന്നത്. ഞായറാഴ്ച ദിവസമാകയാൽ അസൗകര്യമുള്ള ഡിസ്ട്രിക്റ്റുകൾക്ക് അതതു ഭദ്രാസന ഡയറക്ടറുടെ അനുവാദത്തോടെ മറ്റൊരു ദിവസം ക്രമീകരിക്കാവുന്നതാണ്. പിഴവുകൾ ഒട്ടും തന്നെ വരാതെ മത്സരങ്ങൾ നടത്തുന്നതിനായി ചുമതലപ്പെട്ടവർ പ്രത്യേകം ശ്രദ്ധിക്കുമല്ലോ. ഓരോ വിഷയത്തിലും പരിണിത പ്രജ്ഞരായവരെ മാത്രം വിധി കർത്താക്കളായി ക്ഷണിക്കുന്നതിന് ചുമതലപ്പെട്ടവർ ശ്രദ്ധവെക്കേണ്ടതാണ്.

**അനുശോചനം**

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ സൺഡേസ്ക്കൂൾ അദ്ധ്യാപക പ്രതിനിധി ശ്രീ. എം. സി. പൗലോസ് ആഗസ്റ്റ് മാസം 17-ാം തീയതി ഞായറാഴ്ച നിദ്രപ്രാപിച്ചു. അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ അഗാധമായ ദുഃഖം രേഖപ്പെടുത്തുന്നു. സഭാ മാനേജിംഗ് കമ്മറ്റി അംഗം കൂടിയായിരുന്ന അദ്ദേഹം ഊർജ്ജസ്വലമായും ത്യാഗനിർഭരമായും സഭയെയും വിശിഷ്യാ സൺഡേസ്ക്കൂളിനെയും ശുശ്രൂഷിച്ച വ്യക്തിയായിരുന്നു. ആത്മശാന്തിക്കായി പ്രാർത്ഥിക്കുന്നു. അനുശോചനം അറിയിക്കുകയും ചെയ്യുന്നു.

**വാർഷിക പൊതുയോഗം**

പതിവുപോലെ പ്രസ്ഥാനത്തിന്റെ വാർഷിക പൊതുയോഗം ആഗസ്റ്റ് രണ്ടാം ശനിയാഴ്ച 9-ാം തീയതി ദേവലോകം കാതോലിക്കേറ്റ് ആഡിറ്റോറിയത്തിൽ വച്ച് നടക്കുകയുണ്ടായി. അസോസിയേഷൻ പ്രസിഡന്റ് അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം നിർവ്വഹിച്ചു. വാർഷിക റിപ്പോർട്ടും വരവുചെലവു കണക്കും ബഡ്ജറ്റും അംഗീകരിച്ചതിനു പുറമേ പി.എം.ജി. സെന്റർ, സിലബസ്സ് പരിഷ്ക്കരണം, ബഹു. റ്റി. ജെ. ജോഷ്വാച്ചന്റെ 80-ാം ജന്മദിനത്തോട് ചേർന്ന് പ്രസിദ്ധീകരിക്കുന്ന അശീതി സ്മരണിക, 2009-ലെ ഒ.വി.ബി.എസ്. തുടങ്ങിയവയെക്കുറിച്ച് തീരുമാനങ്ങൾ എടുത്തിട്ടുള്ളത് വിശദമായ വിജ്ഞാപനത്തിൽ കൂടി അറിയിക്കുന്നതാണ്. ജീവകാരുണ്യനിധിയിൽ നിന്നും രണ്ടുലക്ഷം രൂപാ പത്തനംതിട്ടയിലുള്ള പ്രകാശധാര സ്ക്കൂളിന് അന്നേ ദിവസം നൽകുകയുണ്ടായി. ബുദ്ധിമാന്ദ്യമുള്ള കുട്ടികൾക്കു വേണ്ടി തുമ്പമൺ ഭദ്രാസനാധിപൻ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്ന ഒരു നല്ല പ്രോജക്ടാണ് പ്രകാശധാര. ചില ഡിസ്ട്രിക്റ്റുകളിൽ നിന്നും ജീവകാരുണ്യ നിധിയിലേക്കുള്ള സംഭാവന അയച്ചിട്ടില്ല എന്ന് കാണുന്നു. അവ വകമാറ്റി ചെലവഴിക്കാതെ കേന്ദ്രത്തിലേക്ക് അയച്ചുതരണമെന്നും ഓർമ്മിപ്പിക്കുന്നു.

പ്രാർത്ഥനയോടെ, ഡയറക്ടർ ജനറൽ.




# BIBLE  STUDY 64





ജോഷി ബി. ജോൺ, മണപ്പള്ളി




### വലത്തോട്ട്

1. തിരികല്ലിൻപിള്ള തലയിൽ വീണു മരിച്ച അബീമേലെകിന്റെ അമ്മ (5)
3. ജനത്തിന്റെ മുൻപിൽ നിന്ന്, (ദൈവത്തിന്റെ) ഹിതം ചെയ്യുന്നവൻ (5)
6. മോശെയുടെ ഭാര്യാ സഹോദരൻ (3)
8. 'രഹസ്യശിഷ്യന്റെ' നാട് (4)
10. യിസ്രായേൽ രാജാവ് ഹോശേയയെ ആശ്രിതനാക്കിയ അശൂർ രാജാവ് (6)
11. രൂഫൊസിന്റെ നാട് (3)
12. മകനെ ഉയിർപ്പിച്ചു കിട്ടിയ വിധവയുടെ നാട് (3)
14. സർവ്വഭൂമിയുടെയും ആനന്ദമായ പർവ്വതം (3)
16. തീക്കൽപാറ ജലം നൽകിയ സ്ഥലം (3)
17. ഏലിയാവ് ബലി കഴിച്ച മല (4)
22. സങ്കീർത്തനം പാടിയ സഹോദരങ്ങളുടെ പിതാവ് (3)
23. ഈഖാ ബോദിന്റെ പിതാവ് (4)
24. മുന്തിരിത്തോട്ടം വിനയായവൻ (3)
27. അരുളപ്പാടു കേൾക്കാനായി മോശെ കയറിയ പർവ്വതം (3)
28. യെരിഹോമതിലിനു പടിവാതിൽ വച്ചപ്പോൾ മരിച്ചവൻ (3)
29. തിമോഥെയോസിന്റെ വല്യമ്മ (3)
30. "വെന്തുകിടക്കുന്ന ചണ്ടിക്കൂമ്പാരങ്ങളിൽ നിന്ന് അവർ കല്ലു ജീവിപ്പിക്കുമോ?" ചോദിച്ചതാര്? (5)
31. പാലും തേനും ഒഴുകുന്ന ദേശം (3)

### താഴോട്ട്

1. അഹസ്യാവ് രാജാവിന്റെ സഹോദരി (4)
2. സെരുബ്ബാബേലിന്റെ പിതാവ് (6)
4. ഏശാവിന്റെ ആദ്യഭാര്യമാരുടെ ജാതി (3)
5. മോശെയുടെ ആളുകൾ ഹെബ്രോനിൽ കണ്ട, അനാക്കിന്റെ പുത്രരിൽ മൂന്നാമൻ (4)
8. യോവാശിനു ശേഷം യെഹൂദയിൽ രാജാവായവൻ (4)
9. 'വിലാപവൃക്ഷം' എന്ന് അർഥം; കരുവേലകം (6)
10. യെരുശലേം ദേവാലയത്തിന്റെ ഉറവുവാതിൽ അറ്റകുറ്റം തീർത്തവൻ (3)
11. ബർന്നബാസിന്റെ നാട് (3)
13. യിരെമ്യാവ് കൽദയ പക്ഷം ചേരുന്നു എന്ന് ആരോപിച്ചവൻ (4)
15. ഹോര്യനായ സേയീരിന്റെ മകൻ ഏസെരിന്റെ ആദ്യജാതൻ (4)
18. ശൗൽ രാജാവിന്റെ മൂത്ത മകൾ (3)
19. ശൗലിന്റെ മുടന്തനായ ചെറുമകൻ (50
20. യോശുവ മരിച്ചശേഷം കനാന്യരെ തോൽപിച്ച് യെഹൂദാ സ്വന്തമാക്കിയ പ്രധാന പട്ടണങ്ങളിലൊന്ന് (5)
21. അശ്വിനി ചിഹ്നമുള്ള കപ്പലിൽ കയറിയവർ ആദ്യം കരയ്ക്കിറങ്ങിയ സ്ഥലം (4)
22. മാനസാന്തരമില്ലാത്തതിന്, കർത്താവ് കുറ്റപ്പെടുത്തുന്ന പട്ടണങ്ങളിലൊന്ന് (4)
25. മേത്തരം പൊന്നും ഗുൽഗുലുവും ഹോമേദകവും ഉള്ള ദേശം (3)
26. ശൗലിന്റെ വെപ്പാട്ടി (3)

**പദപ്രശ്നം-62 (ശരിയുത്തരം അയച്ചവർ)**
**വിജയി: 1. ലീലാമ്മ തോമസ് പണിക്കർ, കുണ്ടറ സെ. തോമസ് ഇടവക, തിരുവനന്തപുരം മെത്രാസനം.**

2. ചിന്നമ്മ ജോൺ, തിരു; 3. മിനിമോൾ സ്കറിയ, ജയ്പൂർ; 4. സൂസമ്മ കരീപ്ര; 5. വി. എ. തോമസ്, കറ്റാനം; 6. അമ്മിണി മാത്യു, ഭോപാൽ; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. റെയ്ചൽ വർഗീസ്, ഇലന്തൂർ; 9. സാറാമ്മ തമ്പി, കോയമ്പത്തൂർ; 10. എബിൻ കെ. കോശി, കടമ്പനാട്; 11. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 12. ലിസി വർഗീസ്, തിരുവല്ല; 13. ജിതിൻ ജോർജ് കോട്ടയം സെമിനാരി; 14. ലാലി വൽസൺ താനെ; 15. ഏലിയാമ്മ പൗലോസ്, വയനാട്; 16. മോളി മാത്യു നാരങ്ങാനം; 17. ബെൻസി വിൽസൺ, നരിയാപുരം; 18. മേരിക്കുട്ടി അലക്സാണ്ടർ, തിരു.; 19. റോസമ്മ തങ്കച്ചൻ, ജയ്പൂർ; 20. മറിയാമ്മ വർഗീസ്, ദുൻഗർപൂർ; 21. ലൈല പോൾ തിരു.; 22. ശോശാമ്മ തോമസ്, കൈതക്കോട്; 23. എലിസബത്ത് തമ്പി, കൊച്ചി; 24. മേരിക്കുട്ടി പാപ്പൻ, കലയപുരം; 25. സാറാമ്മ വർഗീസ്, നിരണം; 26. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; 27. അന്നമ്മ തോമസ്, നരിയാപുരം; 28. എലിസബത്ത് മാത്യു, കൽക്കട്ട; 29. സൂസൻ മാത്യു, പാലാരിവട്ടം; 30. ടി.സി. മാത്തപ്പൻ, കുന്നംകുളം; 31. മറിയാമ്മ തോമസ്, ഇലവുംതിട്ട; 32. സൂസമ്മ രാജൻ കൊൽക്കത്ത; 33. സാറാമ്മ സൈമൺ, പന്തളം; 34. ഡെയ്സി മാത്യു, കുറ്റപ്പുഴ; ഏലിയാമ്മ ഗീവർ, കുന്നംകുളം; 36. ലീലാമ്മ ജോർജ് ബംഗളൂരു; 37. ഉണ്ണി വർഗീസ്, തിരുവല്ല; 38. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 39. ഓമന ചാക്കോ, നിരണം; 40. സൂസമ്മ മാത്യു നാരങ്ങാനം; 41. ഏലിയാമ്മ വർഗീസ് ബംഗളൂരു; 42. ഏലിയാമ്മ സഖറിയ കൊൽക്കത്ത; 43. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 44. തങ്കമ്മ എബ്രഹാം കോടുകുളഞ്ഞി; 45. റെയ്ചൽ മത്തായിക്കുട്ടി പുതുശേരി; 46. റോണി വർഗീസ്, തട്ടയിൽ; 47. എ. കെ. വർഗീസ്, കല്ലുമല; 48. ആലീസ് വർഗീസ്, ചമ്പക്കര; 49. ഷൈനി വർഗീസ്, ഇൻഡോർ; 50. മറിയാമ്മ വർഗീസ്, ആനിക്കാട്; 51. വിനീത എറണാകുളം; 52. ഏലമ്മ എബ്രഹാം കളമശേരി; 53. രഞ്ജിനി റജി കളമശേരി; 54. അമ്മിണി സഖറിയ പഴഞ്ഞി; 55. കുഞ്ഞുമോൾ ജോർജ്, കാർത്തികപ്പള്ളി; 56. കെ. കെ. എബ്രഹാം, പനയമ്പാല; 57. മറിയാമ്മ സാമുവൽ, മീനടം; 58. ഏലിയാമ്മ തോമസ്, നിരണം; 59. കുമാരി ചാക്കോ, തിരു.; 60. റാഹേലമ്മ തോമസ്, തുവയൂർ; 61. സൂസൻ ജോസഫ്, നെടുമാവ്; 62. പൊന്നമ്മ ജോയി, കറ്റാനം.

(കൂടാതെ ലൂസി അലക്സാണ്ടർ, ചെന്നൈ ലിസി ബാബു തിരുവല്ല, സാറാമ്മ മാത്യു, ഐക്കാട്)

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-10-2008

### പദപ്രശ്നം - 62 ശരിയുത്തരം



ഉത്തരം കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതി.




വാർത്തകൾ

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗങ്ങൾ സമാപിച്ചു

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ആഗസ്റ്റ് 18 മുതൽ 22 വരെ കോട്ടയം പഴയ സെമിനാരിയിൽ കൂടി, അഹമ്മദാബാദ്, ബാംഗ്ലൂർ, നോർത്ത് ഈസ്റ്റ് അമേരിക്ക, സൗത്ത് വെസ്റ്റ് അമേരിക്ക, ലണ്ടൻ എന്നീ ഭദ്രാസനങ്ങളുടെ രൂപീകരണം അംഗീകരിച്ചു.

HIV/AIDS ബാധിതരുടെ ഇടയിലുള്ള കാരുണ്യ പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമാക്കുന്നതിന് നിശ്ചയിച്ചു.

സഭവകയായി ഒരു സന്യാസ പരിശീലന കേന്ദ്രം ആരംഭിക്കുന്നതിനും, പഴയ സെമിനാരിയിൽ സുന്നഹദോസിനുവേണ്ടി ഒരു സമ്മേളന ഹാൾ സമുച്ചയം നിർമ്മിക്കുന്നതിനുമുള്ള പ്രാരംഭ നടപടികൾ കൈക്കൊണ്ടു.

ഗോവയിലെ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ കബറിടം തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കും.

കമ്മ്യൂണിറ്റി ഓഫ് സെന്റ് ഡയനീഷ്യസ് (മദ്രാസ്), ഓർഡർ ഓഫ് ദി സിസ്റ്റേഴ്സ് ഓഫ് സെന്റ് ഗ്രീഗോറിയോസ് (കോഴിക്കോട്), സൊസൈറ്റി ഓഫ് സെന്റ് ബേസിൽ (പത്തനംതിട്ട) എന്നീ സന്യാസ പ്രസ്ഥാനങ്ങൾ ആരംഭക്കുന്നതിന് തീരുമാനിച്ചു.

ബി-ഷെഡ്യൂളിൽപ്പെട്ട സഭവക സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും സംഘടനകളുടെയും 2007-2008 ലെ വരവുചെലവു കണക്കുകൾ പാസ്സാക്കി.

2008 സെപ്റ്റംബർ 11-ന് പാമ്പാക്കുടയിൽ ചേരുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന എപ്പിസ്ക്കോപ്പാ സ്ഥാനികളുടെ തെരഞ്ഞെടുപ്പ് അംഗീകരിക്കുന്നതിനായി സുന്നഹദോസിന്റെ പ്രത്യേക യോഗം സെപ്റ്റംബർ 22-ന് ചെരും.

## കുടുംബ സംഗമം പരുമലയിൽ

സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് സൊസൈറ്റിയുടെ പത്താമത് കുടുംബ സംഗമം പരുമല സെമിനാരി ഓഡിറ്റോറിയത്തിൽ ബോംബെ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു.

SGOS ഉപദേശക സമിതി ചെയർമാൻ കൂടിയായ വൈദിക സെമിനാരി പ്രിൻസിപ്പൾ റവ. ഡോ. ഫാ. കെ. എം. ജോർജ് തന്റെ അദ്ധ്യക്ഷ പ്രസംഗം നടത്തി.

SGOS സെക്രട്ടറി മോനി കല്ലംപറമ്പിൽ, കോലഞ്ചേരി മെഡിക്കൽ കോളജ് പ്രൊഫ. ഡോ. മെറീനാ രാജൻ ജോസഫ്, ഡോ. ഫാ. വി. എം. എബ്രഹാം, റവ. ഫാ. ജോൺ കെ. വർഗീസ്, ശ്രീ. പോൾ മണലിൽ, പ്രൊഫ. മേരി മാത്യു, ശ്രീ. ബാബു കുര്യൻ പുലിയേരിൽ എന്നിവർ പ്രസംഗിച്ചു.

## പൗരോഹിത്യ രജത ജൂബിലി



പൗരോഹിത്യ രജത ജൂബിലി ആഘോഷിക്കുന്ന ബഹു. സാം ജി. കളീക്കൽ അച്ചൻ ഓമല്ലൂർ.

## തെരഞ്ഞെടുക്കപ്പെട്ടു



വൈ.എം.സി.എ. സംസ്ഥാന വൈസ് ചെയർമാനും മദ്ധ്യമേഖല ചെയർമാനായും ജോജി പി. തോമസ്, പീടിയേക്കൽ (തിരുവല്ല) തെരഞ്ഞെടുക്കപ്പെട്ടു.

യൂണി-വൈ മുൻ സംസ്ഥാന ചെയർമാനായിരുന്നു.

തിരുവല്ല കട്ടപ്പുറം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക സെക്രട്ടറി, ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം നിരണം ഭദ്രാസനം ഡിസ്ട്രിക്ട് ഓർഗനൈസർ എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

തിരുവല്ല കാവുംഭാഗം പീടിയേക്കൽ പി. ഇ. തോമസുകുട്ടിയുടെയും പരേതയായ ലീലാമ്മ തോമസിന്റെയും മകനാണ്.



മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം തെക്കൻ ഭദ്രാസനങ്ങളെ പ്രതിനിധീകരിക്കുന്ന കേന്ദ്ര സെക്രട്ടറിയായി സജി ജോർജ് ചൊവ്വള്ളൂരിനെ യുവജനപ്രസ്ഥാനം പ്രതിനിധികളുടെ യോഗം തെരഞ്ഞെടുത്തു. കിഴക്കടത്ത് കുടുംബാംഗമായ ചൊവ്വള്ളൂർ സജി ഭവനിൽ റിട്ട. അദ്ധ്യാപകൻ വൈ. ജോർജിന്റെ മകനാണ്.

ഇപ്പോൾ കേരള സംസ്ഥാന വെയർ ഹൗസിംഗ് കോർപ്പറേഷനിൽ അസി. മാനേജരാണ്. ഭാര്യ: ജീന സജി, ഏക മകൾ നോവ സജി.

## പ്രീ-മാരിറ്റിൽ കൗൺസലിംഗ്

**കോട്ടയം:-** എം.ജി.ഒ.സി.എസ്.എം ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി സെപ്റ്റംബർ 12, 13, 14 (വെള്ളി, ശനി, ഞായർ) തീയതികളിൽ കോട്ടയം സോഫിയാ സെന്ററിൽ വച്ച് വിവാഹ ഒരുക്ക സെമിനാർ നടത്തുന്നു. പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ Rs. 250/- സഹിതം ഫാ. ഡോ. വി. എം. ഏബ്രഹാം, ജന. സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം. പി. ബി. നമ്പർ 610, കോട്ടയം എന്ന വിലാസത്തിൽ പേരുകൾ രജിസ്റ്റർ ചെയ്യണം.

ഫോൺ: 0481-2567338, 9447963528 (Mob.)






# ഒറീസ്സായോടു സഹതാപവും, പ്രാർത്ഥനയും : പ. കാതോലിക്ക ബാവാ

കോട്ടയം:- ഒറീസ്സയിൽ ക്രൈസ്തവർക്കു നേരെ നടന്ന വ്യാപകമായ അക്രമങ്ങളെ പ. ബാവാ അപലപിച്ചു. മലങ്കര ഓർത്തഡോക്സ് സഭ ഇരുപതു വർഷമായി ഒറീസ്സയിൽ മിഷൻ പ്രവർത്തനങ്ങൾ നടത്തിവരുന്നുണ്ട്. ജനങ്ങളുടെ ജീവിത നിലവാരം മെച്ചപ്പെടുത്തുന്നതിനുള്ള സാധുജന സംരക്ഷണ പ്രവർത്തനങ്ങളാണ് സഭ മുന്നോട്ടു വയ്ക്കുന്നത്. സഭാ സ്ഥാപനങ്ങൾക്കു നേരെയുണ്ടായ അതിക്രമങ്ങൾ അംഗീകരിക്കാനാവുന്നില്ല. ഏതു സഭാംഗങ്ങളാണെങ്കിലും നന്മയെ ലാക്കാക്കി പ്രവർത്തിക്കുന്നവരുടെ വഴിമുടക്കുന്ന തരത്തിലുള്ള ഹീനകർമ്മങ്ങൾ സർക്കാർ നിയന്ത്രിക്കണം.

അതിക്രമങ്ങളിൽ മുറിവേറ്റും പലായനം ചെയ്തും പ്രയാസമനുഭവിക്കുന്ന തദ്ദേശവാസികളോട് സഹതപിക്കുന്നു. മനുഷ്യത്വ രഹിതമായ എല്ലാ അക്രമങ്ങൾക്കെതിരെയും പ്രാർത്ഥനയിൽ ബലപ്പെടുവാൻ പ. ബാവാ ആഹ്വാനം ചെയ്തു.

## സ്ലീബാദാസ സമൂഹ വാർഷികം

പുണ്യശ്ലോകനായ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത 1924-ൽ സ്ഥാപിച്ച സ്ലീബാദാസ സമൂഹം 84-ാം വാർഷിക സമ്മേളനം നടത്തുന്നു. 2008 സെപ്റ്റംബർ മാസം 14-ാം തീയതി ഞായറാഴ്ച പരുമല സെമിനാരിയിൽ വച്ചാണ് സമ്മേളനം. രാവിലെ 7.30-ന് വി. കുർബ്ബാനയും 10.30 മുതൽ സെമിനാറും തുടർന്ന് കലാ കായിക മത്സരങ്ങളും പൊതു സമ്മേളനവും നടത്തുന്നു. അംഗങ്ങളായവർക്ക് കുടുംബ ഗിഫ്റ്റ് വിതരണവും ഉണ്ടായിരിക്കും. പരിശുദ്ധ കാതോലിക്കാബാവ, നിയുക്ത കാതോലിക്ക ബാവാ, പ്രസ്ഥാനം പ്രസിഡന്റ് അഭി. സഖറിയാസ് മാർ അന്തോണിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ തിരുമേനിമാരും വെരി. റവ. ഡോ. മാത്യു. വൈദ്യൻ കോർഎപ്പിസ്ക്കോപ്പ, ഫാ. എം.ഡി. ജോൺ (പരുമല സെമിനാരി), ഡോ. ജോർജ്ജ് ജോസഫ് (സഭാ സെക്രട്ടറി) വെരി. റവ. ശെമവൂൻ റമ്പാൻ, ഫാ. എൻ. ഐ. പൗലോസ് എന്നിവർ നേതൃത്വം നൽകുന്നു.

പത്രോസ് മാർ ഒസ്താത്തിയോസ് ചാരിറ്റബിൾ സൊസൈറ്റി ഭാരവാഹികൾ, സ്ലീബാ ദാസ സമൂഹം സഹകാരികൾ, സ്ലീബാ ദാസന്മാർ എന്നിവർ സമ്മേളനത്തിൽ പങ്കെടുക്കുന്നു.

സ്ഥാപന കാലം മുതൽ കേരളത്തിന്റെ നാനാഭാഗത്തും 25,000 ഓളം കുടുംബാംഗങ്ങൾ ജ്ഞാനസ്നാനം പ്രാപിച്ച് ഈ സമൂഹത്തിൽ പ്രവർത്തിച്ചുവരുന്നു.

## ആരാധനാ സംഗീതത്തിൽ സർട്ടിഫിക്കറ്റ് കോഴ്സ്

കോട്ടയം:- ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ശ്രുതി സംഗീത വിദ്യാലയത്തിന്റെ ആഭിമുഖ്യത്തിൽ ആരാധനാ സംഗീതത്തിൽ (എക്കാറാ) സർട്ടിഫിക്കറ്റ് കോഴ്സ് ആരംഭിക്കുന്നു. ഒരു വർഷം നീണ്ടുനിൽക്കുന്ന കോഴ്സിന്റെ ക്ലാസ്സുകൾ എല്ലാ ശനിയാഴ്ചയും ആയിരിക്കും. താൽപര്യമുള്ളവർ ഡയറക്ടർ, ശ്രുതി, ഓർത്തഡോക്സ് സെമിനാരി, ചുങ്കം, കോട്ടയം-686001 എന്ന വിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്.

## വരിക്കാരാകാം...

പഴഞ്ഞി:- കുന്നംകുളം പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ പെരുന്നാളിനോടനുബന്ധിച്ച് 2008 ഒക്ടോബർ 2, 3 (വ്യാഴം, വെള്ളി) ദിവസങ്ങളിൽ മാസികയുടെ സ്റ്റാൾ പ്രവർത്തിക്കുന്നതാണ്. വരിസംഖ്യ പുതുക്കുന്നതിനും, വരിക്കാരാകുന്നതിനും അവസരമുണ്ടായിരിക്കും.

#  ബുദ്ധിമാൻ

ഫാ. തോമസ് പി.











## ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# ഒന്നാം ചരമ വാർഷികം
## 13-09-2008



# അച്ചാമ്മ വർഗീസ്

## കൃപാ മന്ദിരം, പായിപ്പാട്

"നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വല ഭാഗത്തിൽ"

Inserted by:-

**കെ. പി. ഗീവർഗീസും കുടുംബാംഗങ്ങളും**
**കൃപാമന്ദിരം**
**പായിപ്പാട്**

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*

62nd Anniversary

04-09-2008

*In Everlong Memory of*

# Mr. M. G. ZACHARIAH



Oct. 2, 1902 Sept. 4, 1946

Baboo/Baby, Charlie/Saro, Alex/Prema/
Grand children & Great Grand children

Mannil Zach Bhavan
Thekkemala
Kozhencherry

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINETERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-